



# സരസശ്ലോകങ്ങൾ

തൃശ്ശിവപേരൂർ
സരസ്വതീവിലാസം പുസ്തകശാലയിൽ
ഈ പുസ്തകം കിട്ടുന്നതാണ്.

# സരസശ്ലോകങ്ങൾ.

(ഒന്നാം ഭാഗം)



EDITED BY

VAIDYAN

MALOOR GOPALAN NAIR.

പ്രസാധകൻ

എൻ. വെങ്കിടസുബ്രഹ്മണ്യയ്യർ.

1110.

(നാലാം പതിപ്പ് കോപ്പി 2000)

PUBLISHED BY

THE SARASWATHIVILASAM BOOK-DEPOT,

TRICHUR

[വില 1ക.

തൃശ്ശിവപേരൂർ
മംഗളോദയം അച്ചുക്കൂടത്തിൽ
അച്ചടിപ്പിച്ചതു്





# പ്രസ്താവന.

---

ആരോഗ്യപ്രദമായ ഔഷധം രുചികരവുംകൂടിയാണെ
ങ്കിൽ രോഗികൾക്കെന്നല്ല, സ്വസ്ഥന്മാർക്കുകൂടി അതു പഥ്യ
മായിരിക്കുന്നതുപോലെ, വിജ്ഞാനപ്രദങ്ങളായ കവിവാക്യ
ങ്ങൾ വിനോദകരങ്ങളുംകൂടിയാണെങ്കിൽ അതിൽ രസിക്കാ
ത്തവരായ മനുഷ്യർ ലോകത്തിലുണ്ടാവുമെന്നു തോന്നുന്നില്ല.
മഹാകവിവാക്യങ്ങളിൽ മാത്രം ലയിച്ചുകിടക്കുന്ന മേല്പ്പറ
ഞ്ഞ സംഗതിയെ സജ്ജനസമക്ഷം അവതരിപ്പിച്ചു കൃതാർഥ
ത നേടുവാനുള്ള അത്യാഗ്രഹം ഒന്നുമാത്രമാണ് പ്രസ്തുത പുസ്ത
കത്തിന്റെ പ്രസിദ്ധീകരണത്തിനു പ്രധാന ഹേതു എന്നു പ
റഞ്ഞാൽ, ഉദ്ദേശം ഏകദേശമെന്നല്ല മുഴുവനും എല്ലാവർക്കും ഗ്ര
ഹിക്കാവുന്നതാണ്. പ്രാചീനന്മാരും നവീനന്മാരുമായ മഹാക
വികൾ ഓരോ സന്ദർഭങ്ങളിൽ രചിച്ചിട്ടുള്ള ശ്ലോകങ്ങളെ പ
ണിപ്പെട്ടു തേടിപ്പിടിച്ചു നാലു സംസ്കൃതശ്ലോകം കഴിഞ്ഞാൽ
ഒരു മലയാളശ്ലോകം എന്ന നിലയിൽ കൂട്ടിയിണക്കി സംസ്കൃ
തശ്ലോകങ്ങൾക്കെല്ലാം ചുരുക്കത്തിലുള്ള ഭാവാർത്ഥവും ചേർത്തു
ഇവ്വിധം ഒരു പുസ്തകമാക്കി പ്രസിദ്ധപ്പെടുത്തിയതിന്റെ
ഔചിത്യം മാന്യന്മാരെ പറഞ്ഞു മനസ്സിലാക്കേണ്ടതില്ല.
ഇതിൽ ചേർത്തിട്ടുള്ള ശ്ലോകങ്ങളെല്ലാം സരസകവിപ്രണീതങ്ങ
ളാകയാലാകുന്നു ഇതിനു "സരസശ്ലോകങ്ങൾ" എന്നു നാമകര
ണം ചെയ്വാൻ സംഗതിയായത്. മാന്യമനസ്സുകളിൽമാത്രം
പ്രചരിച്ചുപോരുന്നവയായ ഇതിൽ ചേർത്തിട്ടുള്ള ചില ശ്ലോക
ങ്ങളുടെ കർത്താക്കന്മാരെപ്പറ്റി കർണ്ണാകർണ്ണികയായിട്ടുപോലും
അറിവു സമ്പാദിപ്പാൻ സാധിക്കാതെ വന്നതുകൊണ്ടും ചില

ശ്ലോകങ്ങളുടെ ഉത്ഭവാവകാശം, പലരിലുമായി പലതും സ്ഥാപിച്ചുകാണുന്നതിനാൽ ഇന്നാൎക്കാണെന്നു തീൎച്ചപ്പെടുത്തുന്നതു വിഷമമാകകൊണ്ടും ശ്ലോകങ്ങളുടെ അടിയിൽ ചില സ്ഥലങ്ങളിലും കവികളുടെ പേരു ചേൎത്തിട്ടില്ല. ഇതരന്മാരായ കവികളുടെ വല്ല ശ്ലോകങ്ങളും ഇതിൽ പേരു ചേൎക്കാതെ പ്രസിദ്ധപ്പെടുത്തി കാണുന്നുണ്ടെങ്കിൽ, അതു മേല്പറഞ്ഞ സംഗതികൾ നിമിത്തം സംഭവിച്ചിട്ടുള്ളതാണെന്നു തൽകൎത്താക്കന്മാർ സമാധാനിച്ചു ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു. സരസന്മാരായ സജ്ജനങ്ങൾ ഈ പുസ്തകത്തെ സന്തോഷപുരസ്സരം കൈക്കൊള്ളുന്നതായാൽ അതുതന്നെ ആയിരിക്കും എന്റെ ഉത്സാഹത്തിന്റെ പ്രതിഫലമെന്നുകൂടെ തല്ക്കാലം ഞാൻ പറയുന്നുള്ളു. ഇതിന്റെ ഭാവി ശോഭനമായി വന്നപക്ഷം ഇതിന്റെ 2-ാം ഭാഗം ഉടനെ പ്രസിദ്ധപ്പെടുത്തുന്നതാണ്.



എന്ന്
പ്രസാധകൻ.



# സരസശ്ലോകങ്ങൾ.

---

ശ്രീഗണേശായ നമഃ.

അബ്ദാർദ്ധേന ഹരിം പ്രസന്നമകരോ-
ദൌത്താനപാദിഃ ശിശുഃ
സപ്താഹേന നൃപഃ പരീക്ഷിദബലാ
യാമാർദ്ധതഃ പിംഗളാ
ഖട്വാംഗോ ഘടികാദ്വയേന നവതി-
പ്രായോപി തന്നാ വ്യയേ
തം കാരുണ്യനിധിം പ്രപദ്യ ശരണം
ശേഷായുഷാ തോഷയേ.

ചേലപ്പറമ്പു നമ്പൂതിരി.

ഭാവം—ധ്രുവൻ അരക്കൊല്ലംകൊണ്ടും, പരീക്ഷിത്തുരാജാവ് ഏഴു ദിവസംകൊണ്ടും, പിംഗളയെന്ന സ്ത്രീ അര യാമംകൊണ്ടും, ഖട്വാംഗൻ രണ്ടു നാഴികകൊണ്ടും വിഷ്ണുപ്രസാദം സമ്പാദിച്ചു. തൊണ്ണൂറു വയസ്സായാലും എനിക്കു വ്യസനമില്ല. ബാക്കിയുള്ള ആയുസ്സിന്റെ ഭാഗംകൊണ്ടു ഞാൻ ആ കരുണാനിധിയെ സന്തോഷിപ്പിച്ചുകൊള്ളാം.

ആപന്മൂലം ബഹു യുവതയസ്തന്നിമിത്താവമാനാ-
സ്താസാം താവത്സലിലലഹരീഭംഗുരഃ പക്ഷപാതഃ
അപ്യേവം ശോഭതിന്നതശരച്ചന്ദ്രബിംബാഭിരാമം
ദൂരീകർത്തും വദനകമലം നാലമസ്മൽപ്രിയായാഃ.

ഭാവം—സ്ത്രീകളാണ് ആപത്തുകൾക്കെല്ലാം കാരണം. അവർനിമിത്തമാണ് അവമാനങ്ങളെല്ലാം വരുന്നതു. അവരുടെ സ്നേഹം വെള്ളത്തിലെ തിരപോലെ ക്ഷണഭംഗുരവുമാകുന്നു. ഇപ്രകാരമാണെങ്കിലും ശരൽക്കാലത്തിലെ പൂർണ്ണചന്ദ്രനെപ്പോലെ മനോഹരമായ എന്റെ ഭാര്യയുടെ മുഖപത്മത്തെ പരിത്യജിക്കാൻ എനിക്കു ശക്തിയില്ല. (ഇതിലെ പൂർവ്വാർദ്ധം കവിഷമംഗലത്തു നമ്പൂതിരി, ഭാര്യവീട്ടിൽ ചെന്നുകൂടി നിത്യകർമ്മങ്ങൾക്കും കൂടി ലോപം വരുത്തുന്ന തന്റെ അനന്തിരവൻ ഉണ്ണുവാൻ വരുമ്പോൾ കാണുവാനായി ചുമരിന്മേൽ എഴുതിയതാണ്. ഉത്തരാർദ്ധം അനന്തിരവന്റെ മറുപടിയാകുന്നു.)

വാചാവാക്യപദപ്രമാണപദവീസഞ്ചാരസമ്പൂർണ്ണയാ
സന്താപപ്രതിമല്ലഗല്ലമകടീകട്ടാകഡാടീഭ്രമാ
സാടോപം വിഹരൻകഥം നു ഭവതേ സാഹിത്യ
(മുദ്രാരസ
പ്രൌഢസ്ത്രീരസികായബാലചരിതാസംസർഗ്ഗകഷ്ടം
(ശോചതേ.

ഭാവം—തർക്കവ്യാകരണാദി ശാസ്ത്രപദ്ധതികളിൽ സഞ്ചരിച്ചു ക്ഷീണമായിട്ടുള്ളതും, വാദത്തിനൊരുങ്ങിനില്ക്കുന്ന എതിരാളികളുടെ ചെകിടത്തടിപ്പാനും തലകീഴായിക്കെട്ടുവാനും തന്റേടിയുള്ളവരായ വാദക്കാരോടുകൂടി കൂസലില്ലാതെ കൂത്താടുന്ന

ഭയവൻ, കാവ്യരസത്തിൽ എങ്ങിനെ രമിക്കും? പ്രൌഢകളായ സ്ത്രീകളിൽ രസിക്കുന്നവന്, ബാലസ്ത്രീസംഗത്തിൽ രുചിയുണ്ടാവുമോ? (ഇളയ കൂടല്ലൂര നമ്പൂതിരിപ്പാട്ട് ഉണ്ണികളെ കാവ്യം പഠിപ്പിക്കാമോ എന്നു ചോദിച്ചതിന്ന് ഉദ്ദണ്ഡശാസ്ത്രികൾ പറഞ്ഞ മറുപടിയാകുന്നു.)

പലായധ്വം പലായധ്വം രേ രേ ദുഷ്കവികുഞ്ജരാഃ
വേദാന്തവനസഞ്ചാരീ ഹ്യായാത്യുദ്ദണ്ഡകേസരീ.

ഭാവം—ദുഷ്കവികളാകുന്ന ഗജങ്ങളെ! നിങ്ങൾ ഓടിക്കൊള്ളുവിൻ. വേദാന്തമെന്ന വനത്തിൽ സഞ്ചരിക്കുന്ന ഉദ്ദണ്ഡനെന്ന സിംഹം വരുന്നുണ്ട്. (ഇത് ഉദ്ദണ്ഡശാസ്ത്രികൾ കേരളത്തിലെ ഒരു വിദ്വത്സദസ്സിലേക്കു കടന്നപ്പോൾ ചൊല്ലിയതാണ്.)

5. തണ്ടാർമാതിൻമുലക്കുങ്കുമരസമിഴുകും
ചാരുദോരന്തരാളേ
വണ്ടത്താന്മാർമുരണ്ടെത്തിനമണമിളകും
വന്യമാലാഭിരാമം
കൊണ്ടാടിത്താപസന്മാരനവരതന്തിരയും
സച്ചിദാനന്ദരൂപം
കണ്ടാവൂ ഞാൻകളായദ്യുതികഴൽപണിയു-
ന്നോരുകാന്തിപ്രവാഹം.

---

6. പാർവ്വതീ ഫണിബാലേന്ദുഭസ്മമന്ദാകിനീയുതാ
അപവർഗ്ഗപ്രദാ മൂർത്തിഃ കഥംസ്യാത്തവ ശങ്കര!

സാർദ്ധം പ്രാവൃഷികേരളേഷു നിവസൻ
ഭക്ത്യാ സമാകർണ്ണയൻ
ലീലാം രാഘവകൃഷ്ണയോഃ ക്ഷപയതേ
കാലം സുധന്യോ ജനഃ

ഭാവം — ആവശ്യമുള്ള വീട്ടുസാമാനങ്ങൾ ഒന്നിനും ഒരു ക്ഷാമവും കൂടാതെ സ്വന്തം ഗൃഹത്തിൽ ഗുണവതിയായ ഭാര്യയോടും ഗുണവാനായ പുത്രനോടും ബന്ധുവിനോടും കൂടെ മാന്യന്മാരായ അതിഥികളെ സല്ക്കരിച്ചുകൊണ്ടും രാമകൃഷ്ണന്മാരുടെ ലീലകളെ (രാമായണഭാഗവതാദി പുരാണങ്ങളെ) ഭക്തിയോടുകൂടെ കേട്ടുകൊണ്ടും വർഷകാലത്തു കേരളത്തിൽ കാലം കഴിക്കുന്നവർ വലിയ ഭാഗ്യവാന്മാർ തന്നെ. (വർഷകാലത്തിൽ ഒരിക്കൽ ഉദ്ദണ്ഡശാസ്ത്രികൾ നാട്ടിൽ മനസ്സൽ ചൊന്നപ്പോൾ ഉണ്ടാക്കിയതാണിത്.)

13. കൃഷ്ണോ രക്ഷതു മാം ചരാചരഗുരുഃ
കൃഷ്ണം നമസ്യേ സദാ
കൃഷ്ണേനൈവ സുരക്ഷിതോഹമസകൃത്
കൃഷ്ണായ ദത്തം മനഃ
കൃഷ്ണാദേവ സമുത്ഭവോ മമ വിഭോഃ
കൃഷ്ണസ്യ ദാസോസ്മ്യഹം
കൃഷ്ണേ ഭക്തിരചഞ്ചലാസ്തു ഭഗവൻ!
ഹേ കൃഷ്ണ! തുഭ്യം നമഃ.

ഭാവം — ചരാചരങ്ങളുടെ ഗുരുവായ കൃഷ്ണൻ എന്നെ രക്ഷിക്കട്ടെ. ഞാൻ കൃഷ്ണനെ എപ്പോഴും നമസ്കരിക്കുന്നുണ്ടു്. കൃഷ്ണനാൽതന്നെ ഞാൻ രക്ഷിക്കപ്പെട്ടവനാകുന്നു. എന്റെ മനസ്സ് കൃഷ്ണനായിക്കൊണ്ടു പലവുരു ദാനം ചെയ്യപ്പെട്ടതാകുന്നു. എന്റെ ഉദയം കൃഷ്ണനിൽനിന്നുതന്നെയാണ്. ഞാൻ സർവ്വേശനായ കൃഷ്ണന്റെ ദാസനാകുന്നു. എനിക്ക് കൃഷ്ണനിൽ നിശ്ചലയായ ഭക്തി ഉണ്ടാവട്ടെ. അല്ലയോ ഭഗവാനേ കൃഷ്ണാ! അങ്ങേയ്ക്കു നമസ്കാരം. (ഗ്രന്ഥനാഥൻ വിഭക്തി അറിയാമോ എന്നു ചോദിച്ചപ്പോൾ കേട്ടവർക്കു രസിപ്പാൻ ഉണ്ടാക്കിയ ചാതുര്യമാണിതു്.)

14. ഹേ ശബ്ദാഗമ! നിഃശ്ശേഷം വിബുധതാ-
ലബ്ധ്യൈനാപിവിധീയസേ
ഹന്ത ജ്യൗതിഷതന്ത്ര! പര്യവസിതാ
തിഥ്യർക്ഷയോരേവ കഥാ
ഹാ ധാർഷ്ട്യപ്രവണോസി വൈദ്യസരണേ
നഷ്ടോസ്യലങ്കാര! ഭോ
വിദ്യാതാനസപാരസപ്തദൃഭവതാ-
മാധാരഭൂതോച്യുതഃ.

ഭാവം — അല്ലയോ വ്യാകരണശാസ്ത്രമേ! ഇനിമേൽ പണ്ഡിതപദവിയിൽ ഉള്ളവർ കയ്യുംകൂടാതെ നിന്നെപ്പിടിച്ചു ഭരിക്കും. ജ്യോതിഷതന്ത്രമേ! നിന്റെ നാൾ പക്കങ്ങളുടെ കഥ അവസാനിച്ചു. വൈദ്യശാസ്ത്രമേ! നിന്റെ യോഗ്യത നാട്യത്തിൽ മാത്രമായി. അലങ്കാരമേ! നിന്റെ കഥ കഴിഞ്ഞു. നിങ്ങളുടെ ആശ്രയവും, വിദ്യാസ്വരൂപനായ അച്യുതൻ

ക്ഷം) ദോഷമുള്ളതാകയാൽ അതിനെ അനുകരിക്ക വയ്യ. അനല്പയായ ലജ്ജയാണ് ഇതിലുള്ള ദോഷം. പ്രിയൻ തുടങ്ങിയുള്ളവരിൽ ഇതു (ലജ്ജാകലിതമായ കടാക്ഷം) സാദൃശ്യ (അനുരാഗ) സാധകമാണെങ്കിലും, ഇണാദികളിൽ അപ്രകാരമുള്ളതല്ലല്ലോ. (പ്രിയാദികളിൽ ലജ്ജയോടുകൂടിയ കടാക്ഷം അനുരാഗസൂചകമാണെങ്കിലും ഇണാദികളിൽ അതു അപ്രകാരമല്ല. അതുകൊണ്ട് അനുരാഗമുണ്ടോ ഇല്ലയോ എന്നു അനുമിക്കാൻ സാദ്ധ്യമല്ല. എന്നു സാരം)

17. ഹേ രോഗാനനസൂയമേവസ്പൃഹരോ
യൈരസ്സ്പൃഹാഹംകൃതഃ
കാവ്യാലംകൃതിതർക്കകോവിദസഭാ-
യോഗേഷ്വഭോഗേഷു ച,
നോചേൽ കൃഷ്ണപദാരവിന്ദഭജനം
വേദാന്തചിന്താമപി
ത്യക്താശാപാശപതിർഭ്രമാദഹരഹോ
യാമ്യേവയാമ്യാം പുരീം.

ഭാവം—അല്ലയോ രോഗങ്ങളേ! നിങ്ങൾ തന്നെയാണെന്റെ ബന്ധുക്കൾ. നിങ്ങളെന്നെ കാവ്യാലങ്കാരതർക്കവിദ്വന്മാരുടെ സഭായോഗങ്ങളിലും സുഖഭോഗങ്ങളിലും ആസക്തിയില്ലാത്തവനാക്കിത്തീർത്തു. അല്ലെങ്കിൽ ശ്രീകൃഷ്ണഭജനവും വേദാന്തവിചാരവും നാളെ നാളെയാവാമെന്നിങ്ങിനെ അറിവില്ലാതെ ഉപേക്ഷിച്ചു ഒന്നും സാധിക്കാതെ ഞാൻ മരിക്കുമായിരുന്നു. (മേല്പുത്തൂർ ഭട്ടതിരിപ്പാട് ദീനത്തിൽ കിടക്കുമ്പോൾ ഉണ്ടാക്കിയതാണിത്.)

ഭാവം — വസ്ത്രാക്ഷേപസമയത്തിൽ പാഞ്ചാലിയെ രക്ഷിപ്പാനും ശാപഗ്രസ്തനായ ഇന്ദ്രദ്യുമ്ന ഗജത്തെ രക്ഷിപ്പാനും അങ്ങുന്നുടെ ആ തിരുക്കരം ആർത്തനായ എന്റെ രക്ഷണത്തിൽ കാണുന്നില്ലല്ലോ. (കവി പൂന്താനത്തു നമ്പൂതിരി).

23\. അനവേക്ഷ്യ മഹാകവിപ്രയോഗാ-
ന്നനധീത്യാപി ച ശബ്ദശാസ്ത്രസാരം
കവിതാമമിതാം വിധിത്സതേ യ-
സ്സ ചികീർഷത്യുഡുമണ്ഡലേനമാലാം.

ഭാ — മഹാകവിപ്രയോഗങ്ങളെ നോക്കാതെയും വ്യാകരണം പഠിക്കാതെയും കവിതകളെഴുതാൻ പുറപ്പെടുന്നവർ നക്ഷത്രങ്ങളെക്കൊണ്ടു മാലകെട്ടുവാനിച്ഛിക്കുന്നു. (കവി രാക്കി അച്ഛൻ നമ്പൂരിയാണത്രെ.)

24\. ഉദ്ദണ്ഡഃ പരമണ്ഡലേശ്വര! ഭവ-
ദ്യാത്രാസു ജൈത്രശ്രിയോ
ഹേതുഃ കേതുരതീത്യ സപ്തസരണിം
ഗച്ഛൻ നിവാര്യസ്ത്വയാ
നോചേൽ തൽപ്പടസമ്പുടോദര ലസ-
ച്ഛാർദ്ദൂലമുദ്രാദ്രവ-
ത്സാരംഗം ശശിബിംബമേഷ്യതി തുലാം
തൽ പ്രേയസീനാം മുഖൈഃ.

ഭാ — അല്ലയോ രാജാവേ! സപ്തർഷികളെ അതിക്രമിച്ചു പോകുന്ന അങ്ങയുടെ ജയക്കൊടി ഒന്നു താഴ്ത്തിയെന്നാൽ കൊടിത്തുണിയിലുള്ള പുലിമുദ്രകണ്ടു ഭയപ്പെട്ടു ചന്ദ്രനിലുള്ള മാൻ

ചാടിപ്പോവുകയും, തന്നിമിത്തം ചന്ദ്രനെ, അമ്മയുടെ മാൎത്തടത്തെ കുചങ്ങളോട് ഉപമിക്കാറാവുകയും ചെയ്യും. (ഉത്രന്നാരാന്ദ്രി സാമൂതിരിപ്പാട്ടിലേക്ക സമൎപ്പിച്ചതാണിതു്).

25. പൂമെത്തമേലെഴുന്നീറ്റിരുന്ന ദയിതേ!
പോകുന്നു ഞാനെന്നു കേ-
ട്ടോമൽക്കണ്ണിണനീരണിഞ്ഞവദന-
പ്പൂവോടുഗാഢന്തെരാ
പൂമേനിത്തളിരൊന്നു ചേൎത്തഹമിനി-
ക്കാണുന്നതെന്നെന്നക-
പ്പൂമാലോടളിവേണി ചൊന്നമധുര-
ച്ചൊല്ലിനു കൊല്ലുന്നു മാം.

(പൂന്താട്ടത്തിൽ നമ്പൂതിരി)

---

26. ആയാതാ മധുയാമിനീ യദി പുന-
ൎന്നായാത ഏവ പ്രഭുഃ
പ്രാണായാന്തു വിഭാവസൗ യദി പുന-
ൎജ്ജന്മാന്തരം പ്രാൎത്ഥയേ
വ്യാധഃ കോകിലബന്ധനേ വിധുപരി-
ധ്വംസേപി രാഹുഗ്രഹഃ
കന്ദൎപ്പേ ഹരനേത്രദീധിതിരഹം
പ്രാണേശ്വരേ മന്മഥഃ.

ഭാ.—വസന്തകാലത്തിലെ രാത്രി വന്നു. മന്ദവായു വരുന്നപക്ഷം എന്റെ ജീവൻ സ്വർഗ്ഗസൌധത്തിൽ ലയിക്കട്ടെ. പൂനിലാവുണ്ടാവുന്നപക്ഷം, കുയിലിനെ ബന്ധിക്കുവാൻ വേടനായിട്ടോ, ചന്ദ്രനെ വിഴുങ്ങുവാൻ രാഹുവായിട്ടോ, കാമനെ ദഹിപ്പിക്കുവാൻ ശിവനേത്രാഗ്നിജ്വാലയായിട്ടോ, മന്ദാനിലനെ ജയിപ്പാൻ കാമനായിട്ടോ ജനിക്കേണമെന്നു ഞാൻ (ഈശ്വരനോട്) പ്രാർത്ഥിക്കുന്നു.

27. ചിത്രം വിധേഃ കൌശലമത്ര ലോകേ
വൃത്താകൃതിഗ്രന്ഥിയുഗേ വധൂനാം
വക്ഷസ്ഥലേ ഹന്ത! വിജൃംഭമാണേ
തദ്ഭേദനാ ചേതസി കാമുകാനാം.

ഭാ.—ബ്രഹ്മാവിന്റെ കൌശലം അത്ഭുതകരമായിരിക്കുന്നു. സ്ത്രീകളുടെ മാറിൽ ഉരുണ്ട രണ്ടു മുഴകൾ വളരുന്ന വേദനം, അതു നിമിത്തമുള്ള വേദന കാമികളുടെ മനസ്സിലാണുണ്ടാവുന്നതു്. (കവി, കിടങ്ങൂർ കേശവൻനമ്പീശൻ.)

28. തല്പ്രേമ്ണോദാം നിയതവസതിം
ചിന്തയന്ത്യാ യദീയം
പാദേ പാദേ പതദഗണിതം
നേത്രതോയം മയാസീൽ
തേഷാമദ്യപ്രിയതമ പരം
മയ്യുദാസീനതാം തേ
ജാനാനാനാമകരുണ കഥം
മൃഷ്യതേ മന്ദഹാസഃ.

ഭാ—ദയയില്ലാത്ത ഭർത്താവേ! അങ്ങു എനിക്കുമായി വന്ന പ്രേമം സഹിക്കാനാണെന്നു വിചാരിച്ചു ഞാൻ എന്റെ കാന്തൻ വിനാ കരഗ്രഹണത്തിനപേക്ഷിച്ചവരെയെല്ലാം ഉപേക്ഷിച്ചു. ഇപ്പോൾ അങ്ങയുടെ പേരിലുള്ള ഉദാസീനതയെ കണ്ടു ലോകർ പുച്ഛിക്കുന്ന അവരുടെ പരിഹാസം ഞാനെങ്ങിനെയാണു സഹിക്കേണ്ടത്? (കൊടുങ്ങല്ലൂർ വിദ്വാനിളയതമ്പുരാനാക്കിയത്).

---

29. വീണാവാദാദിദാനീം വിരമ സുരമുനേ!

കോണകോണാന്തരസ്ഥ

കോഽയം കോലാഹലോഽസൌ സകലജനമനോ-

നന്ദനോ നന്ദനോസ്മിൻ

ശ്രീവഞ്ചിക്ഷോണിനാഥപ്രചുരവിതരണോ-

ക്ലിന്നാൽ കല്പകദ്രോർ-

ന്ദ്രിമ്ലാനാഗ്രാഗ്രശാഖാസുമഹരണഭവഃ

സദ്ദ്രുവാമുദ്രവാഹഃ!

ഭാ—ദേവേന്ദ്രൻ—നാരദ! വീണവായന നിർത്തു. നന്ദനവനത്തിൽനിന്നുള്ള കോലാഹലം കേൾക്കുന്നതെന്താണ്? നാരദൻ—ദേവേന്ദ്ര! അതു വഞ്ചിരാജാവിന്റെ ദാനത്തിന്റെ മാഹാത്മ്യം കേട്ടു നാണിച്ചു തല താഴ്ത്തിയ കല്പവൃക്ഷത്തിൽ നിന്നു പൊഴിയുന്ന പൂവുകളുടെ വിശേഷമാണ്, സംശയമില്ല. (കവി കിളിമാനൂർ കോയിത്തമ്പുരാനാണത്.)

30. നിന്നോടൊന്നിച്ചുമുന്നാം രജനികളിലനം

ഗോത്സവാഡംബരത്താ-

ലന്യാസംഗേനികാമം വിമുഖതയൊടകന്നോൻ
നിദ്രയെക്കൈവെടിഞ്ഞേൻ
നിന്നെക്കാണാനമിപ്പോളധികമവളെന്നോ-
നാശ്രയിക്കുന്നിവന്നു
ധന്യേ! കണ്ടാലുമിന്നെൻവിധിവിഹിതമവൾ-
ക്കെന്നിലില്ലാഭിമുഖ്യം.

---

31. യുഷ്മൽ ബുദ്ധിവികാസശീതളകരേ
ഭാഗ്യാംബുധേരുത്ഥിതേ
വിദ്യാനന്തപദേ തമോശമകരേ
വാക്യാമൃതം വർഷതി
വിദ്വച്ചിത്തചകോരമത്ര നിലസ-
ച്ശിഷ്യാന്തമനോഽവസൽ-
പ്രദ്യോതൈകരവിണീവികാസജനകേ
കിംവാപരേണേന്ദുനാ.

ഭാവം — ഭാഗ്യസമുദ്രത്തിൽനിന്നുദിച്ചു വിദ്യയാകുന്ന അനന്തത്തിൽ (ആകാശത്തിൽ) സഞ്ചരിച്ചുകൊണ്ടു വാക്യാമൃതം വർഷിച്ചു വിദ്വാന്മാരുടെ മനസ്സാകുന്ന ചകോരത്തെ സന്തോഷിപ്പിച്ചു ശിഷ്യന്മാരുടെ മനസ്സാകുന്ന ആമ്പൽപൊയ്കയെ വികസിപ്പിച്ചു വിളങ്ങുന്ന അങ്ങയുടെ ബുദ്ധിവിലാസമാകുന്ന ചന്ദ്രനുള്ളപ്പോൾ മററു ചന്ദ്രനെക്കൊണ്ടു കാര്യമെന്താണ്? (കിടാല്ലൂർ കേശവനമ്പീശൻ കുമാരപുരത്തു വലിയ തമ്പുരാനു സമർപ്പിച്ചത്.)

യത്രമൂർഖാഗിരോവേദാഃ യത്രധർമ്മോർത്ഥസാധനം
യത്രസ്വപ്രതിഭാമാനം തസ്മൈശ്രീകലയേനമഃ.

ഭാവം—ഏതുകാലത്തു മൂർഖരുടെ വാക്കുകൾ വേദങ്ങളും, ധർമ്മം പണം സമ്പാദിപ്പാനുള്ള ഉപായവും, തനിക്കു താൻ തോന്നുന്നതു പ്രമാണവുമായി തീരുന്നുവോ ആ കലിയുഗത്തിനായി നമസ്കരിക്കുന്നു.

33. യഃ കൃത്വാവിശ്വരംഗം രജനിയവനികം
പ്രോജ്ജ്വലൽഭാനുദീപം
ശശ്വൽസന്തുഷ്ടസംപ്രേക്ഷകമഖിലജഗൽ
ഭ്രാന്തിനാട്യം വിതത്യ
കർമ്മൗഘോദ്വേലപൂർണ്ണധ്വനമാർദ്ദംഗികലയവശഗാൻ
വാസനാഗാനസക്താൻ
ജീവച്ഛാത്രാൻമുകുന്ദഃ സ്വയമഭിരമതേ
ക്രീഡയൻ സോസ്തുഭൂത്യൈ.

ഭാവം—ലോകം രംഗവും, രാത്രി തിരശ്ശീലയും, ആദിത്യൻ വിളക്കും, മഹർഷികൾ സദസ്യരും ആയ ഒരു ഭ്രാന്തിനാട്യമുണ്ടാക്കി കർമ്മങ്ങളുടെ മൃദംഗവാദനത്തിലും വാസനയുടെ സംഗീതത്തിലും ലയിച്ച ജീവികളാകുന്ന ശിഷ്യന്മാരെ കളിപ്പിച്ചുകൊണ്ടു തന്നത്താൻ രമിക്കുന്ന മുകുന്ദൻ ഭൂതിക്കായിക്കൊണ്ടു ഭവിക്കട്ടെ.

34. വീണാലസന്മണിഖലായ നമോസ്തുതസ്മൈ
വീണാഘൃണാജിനഭൃതേ ത്രിണിനേത്രണായ
അർദ്ധോയമീശ്വരനമസ്കൃതയേ കഥം സ്യാ-
ദസ്യോത്തരോക്തിമവിദന്നപികീദൃശഃസ്യാൽ.

ഉദ്ദണ്ഡശാസ്ത്രി തൃശ്ശിവപേരൂർ വടക്കുന്നാഥനെ തൊഴുമ്പോൾ ചൊല്ലിയതാണ്. ഇതിന്റെ ആദ്യത്തെ മൂന്നു പാദം. നാലാംപാദം അപ്പോൾ അവിടെ ഉണ്ടായിരുന്ന പൂന്തനമ്പൂതിരിയുടെയാണ്. പൂർവ്വാർദ്ധം ഈശ്വരസ്തോത്രമാവുന്നതെങ്ങിനെയാണെന്നു മൂന്നാംപാദംകൊണ്ടു ചോദിച്ചതിനു ഇതിന്റെ സമാധാനമറിയാത്തവർ എങ്ങിനെയിരിക്കുമെന്നൊരു കുചോദ്യമാണ് നമ്പൂതിരി നാലാംപാദംകൊണ്ടു ചോദിച്ചിരിക്കുന്നത്. ഇതിന്റെ സമാധാനം വിഷ്ണു എന്നാണല്ലോ. അതുകൊണ്ടു പൂർവ്വാർദ്ധത്തിൽനിന്നു ആവരണകാരം കളഞ്ഞാൽ അതു ഈശ്വരസ്തോത്രമാവുമെന്നു സാരം സിദ്ധിക്കുന്നു. അപ്രകാരമായാൽ വ്യാളസമാലയാ വ്യാഘ്രാജിനേന ശംഭവേ ത്രിണേത്രായ നമഃ അസ്തു എന്ന അന്വയം പൂർവ്വാർദ്ധത്തിനു കിട്ടും. പാമ്പുകളോടും പുലിത്തോലും ധരിക്കുന്ന ആ മുക്കണ്ണനു നമസ്കാരം എന്നാണിതിന്റെ ഭാവം.

85. പീലിക്കാർകൂന്തൽകെട്ടീട്ടഴകൊടു നിടിലേ
    നല്ല ഗോരോചനം ചേ-
ർത്തേലസ്സും പൊൻചിലമ്പും വളകളുമണിയി-
    ച്ചമ്മതന്നങ്കഭാഗേ
ലീലാഗോപാലവേഷത്തൊടു മുരളിയുമ-
    ക്കാലിമേയ്ക്കുന്ന കോലും
ചാലേ കൈക്കൊണ്ടു മന്ദസ്മിതമൊടുമതവും
    പൈതലെക്കൈതൊഴുന്നേൻ.

---

ദാരിദ്ര്യസ്യ ദയാലുത്വം കിം ബ്രവീമി നരാധിപ
ആത്മനാശമനാദൃത്യ ഭവന്തം മാമദർശയൽ.

ഭാവം— രാജാവേ! ദാരിദ്ര്യത്തിന്റെ ദയയെപ്പററി ഞാനെന്താണ് പറയേണ്ടത്? അതു തന്റെ നാശത്തെ ആലോചിക്കാതെ എന്നെ അങ്ങയുടെ കൈയിലെത്തിച്ചു. (വിദ്വാനിളയതമ്പുരാൻ തിരുവനന്തപുരത്തു രാജാവിനെ കേൾപ്പാനായി ഒരു നമ്പൂതിരിക്ക ഉണ്ടാക്കിക്കൊടുത്തതാണിത്. ഇതു കണ്ടപ്പോൾ 'കൊടുങ്ങല്ലൂർ വഴിക്കല്ലേ വന്നതു്' എന്നു മഹാരാജാവ് ചോദിക്കയും എഴു പൊൻകൊടക്കു 1400ക. കൊടുക്കയും ചെയ്തുവത്രെ.)

87. ഉദ്യാരാമേ പവനചലിതാം
കേതകീം സ്വർണ്ണവർണ്ണാം
പത്മഭ്രാന്ത്യാ ക്വധിതമധുപഃ
പുഷ്പമദ്ധ്യേ പപാത
അന്ധീഭൂതഃ കസുമരജസാ
കണ്ടകൈശ്ഛിന്നപക്ഷഃ
സ്ഥാതും ഗന്തും ദ്വയമപി സഖേ
നാത്ര കർത്തും സമർത്ഥഃ.

ഭാവം— ഉദ്യാനത്തിൽ കാററിലിളകി സ്വർണ്ണവർണ്ണമായി നില്ക്കുന്ന കൈതപ്പൂവിനെക്കണ്ടു താമരപ്പൂവാണെന്നു ഭ്രമിച്ചു ഒരു വിശന്നിരിക്കുന്ന വണ്ട് അതിൽ ചെന്നുചേർന്നു. അതു ഇപ്പോൾ പൊടികൊണ്ടു കണ്ണു കാണാതായിട്ടും പക്ഷങ്ങളിൽ മുള്ളുകൊണ്ടിട്ടും ഇരിപ്പാനും പോവാനും നിവൃത്തിയില്ലാതെ കഴങ്ങുന്നു.

88. ഉദ്യാനേപി ഭോഗപരധനാമതിയ–
ത്താഞ്ചിതംസ്ത്രീജനേഭ്യോ

ദാതുംസ്ത്രീയോപിതൽഭൃത്യവദരമനിശം
പ്രോക്തകർമ്മാണികർത്തും
കോമഹത്തുഷ്യാചിത്തംവാപൃഥഗപരിവൃദൈഃ
സ്സംഗമായാതിജാല്പാൽ
തത്വംബ്രൂഹ്യംഗമഹ്യം ബുധവര! വിചികി-
ത്സാളുശംവർത്തതേമേ.

ഭാവം — ലോകത്തിൽ ഇന്നവും മുഖ്യമായിരിക്കെ പുരുഷന്മാർ പണിപ്പെട്ടു നേടിയ പണം കൂടിയവർ സ്ത്രീകൾക്കു കൊടുപ്പുന്നതും, ഭൃത്യന്മാരെപ്പോലെ അവരെ വിട്ട് പണികൾ ചെയ്യുന്നതും, സംഗത്തിന്നിടക്കാരം പോവുന്നതിനു സംഗതിയെന്താണെന്നു നിങ്ങൾ പറഞ്ഞുതന്നാൽ കൊള്ളാം. എനിക്കതിൽ വളരെ സംശയമുണ്ട്.

൩൭. ശോഭാസർവ്വസ്വപാത്രേഷാം പ്രഥമമപഹൃതം
യത്ഭയാലോചനാഭ്യാം
മാധ്വീമാധുര്യസാരസ്സ്വവകളവചസാ
മാർദ്ദവംതൽപ്രതീകൈഃ
സ്ഥാനസ്ഥംശോഭഹീയാനപിചവിരചിതഃ
തൽസുപസ്പർദ്ധിനാംവൈ
പത്മാനാംബന്ധനാത്തത്വംവിരമവതതനോ!
പിഷ്ടപേഷണകിംസ്യാൽ.

ഭാവം — നിന്റെ മുഖത്തോടു സ്പർദ്ധയുള്ള താമരപ്പൂക്കളുടെ ശോഭ കണ്ണുകളെക്കൊണ്ടും, മധുരമാധുര്യം വാക്കുകൊണ്ടും മാർദ്ദവം അംഗങ്ങൾകൊണ്ടും മുമ്പേതന്നെ നീ അപഹരിച്ചു എ

ണ്ടു ഇതുകളെ നീ കടിച്ചൊളിപ്പിച്ചുവയ്ക്കുകയും ചെയ്യു. ഇനി ഇവരെ ബാധിക്കുന്നതു കഷ്ടമാകയാൽ അതു ചെയ്യരുതു്. പിണ്ഡോപദേശംകൊണ്ടു എന്താണു് ഫലമുള്ളതു്? (ഒരു വാരസ്യാർ മാലകെട്ടുന്നതു കണ്ടിട്ടു ആരോ പാടിയിരിപ്പാനുള്ളതാണത്രെ ഇതു്.)

40. നീലാളീകേശമേനാംഹിമഗിരിതനയേ!

ജാനമ്പിഗ്ഗൂഢജാരം

കേളേറെക്കേളിയുള്ളോത്തിരുവുടൽമേവതി—

ക്കല്ലയോപാതിനല്ലീ

ത്രൈലോക്യാധീശനല്ലോതവപതികളൂർ

തമ്പുരാനിത്തനല്ലോ—

താളുണ്ടാമോവധൂനാമയി!സുമുഖിസദാ

പിന്തിരിഞ്ഞല്ലയോണ്ടു്.

(കളൂർ ക്ഷേത്രത്തിൽ ശിവനും പാർവ്വതിയും പടിഞ്ഞാട്ടും കിഴക്കോട്ടും ദർശനമായിട്ടാണത്രെ ഇരുന്നിരുന്നതു്. ഈ ശ്ലോകം കേട്ടപ്പോൾ പാർവ്വതി ശിവനഭിമുഖമായിരുന്നു എന്നാണു് ഐതിഹ്യം. കവി ചേലപ്പറമ്പു നമ്പൂതിരിയാണത്രെ.)

41. കേളീനാളീകമാളീകരനിഹിതമമ—

ന്ദോളയൻപ്രീതിയോഗാൽ

സ്വൈരംജാതംമുഖാംഭോജമമൃതമയി

നിസ്സൃതാകാപിവാണി

ആലോലേ ലോചനേതേമധുരസികചയോ—

രാത്തലജ്ജംനയന്തി

ആവയുടെ (പത്രികളുടെ) ശത്രുക്കളിൽവെച്ചു മുഖ്യൻ (വാസു കി) ജീവ (വില്ഞാണ്)യുമായി ഭവിച്ചുവോ ആ ദേവനായി ക്കൊണ്ടു നമസ്കാരം. (തൃക്കണ്ടിയൂർ അച്യുതപ്പിഷാരോടി കാശിയിൽ പഠിക്കാൻ ചെന്നപ്പോൾ ഗുരുവുണ്ടാക്കിയ 'ദേവായ തസ്മൈ നമഃ' എന്ന സമസ്യയെ പൂരിപ്പിച്ചതാണത്രേ ഇത്.)

43. കായേസീദതികണ്ഠരോധിനികഫേ
കുണ്ഠേചവാണീപഥേ
ജിഹ്മായാംദൃശിജീവിതേജിഗമിഷൗ
ശ്വാസേശനൈസ്സ്രുത്യതി
ആഗത്യസ്വയമേവനഃകരുണയാ
കാത്യായനീകാമുകഃ
കർണ്ണേവർണ്ണയതാദ്ഭവാർണ്ണവഭയാ-
ദുത്താരകംതാരകം.

ഭാവം—ശരീരം തളർന്നു കണ്ഠത്തിൽ കഫം കെട്ടി സംസാരിക്കാൻ വയ്യാതായി കണ്ണുകൾതന്നെ പളുക്കപ്പെട്ടിരിക്കെ ശ്വാസഗതി ശരിച്ചു കഴിക്കാൻ ഇടയുമ്പോൾ കാത്യായനീവല്ലഭനായ പരമേശ്വരൻ താൻതന്നെ സമീപത്തു വന്നു സംസാരസമുദ്രത്തിൽനിന്നു കരയേറുന്ന മന്ത്രത്തെ ചെവിയിൽ ഉപദേശിക്കട്ടെ. (ഗുരുവായ പിഷാരോടിക്ക് 'ഉത്താരകം' എന്നു വരെ ചൊല്ലിയപ്പോഴേക്കും സംസാരിക്കാൻ വയ്യാതായതിനാൽ "താരകം" എന്നു പൂരിപ്പിച്ചതു മേല്പത്തൂർ ഭട്ടതിരിയാണ്.)

44. അർദ്ധംചതാംചരാജേന്ദ്ര ലോകനാഥാവുമാവ-
ബഹുവ്രീഹിസമാസോഽയം ഷഷ്ഠീതൽപു (പു
(രുഷോഽഥവാൻ.

53. ഗിരിജായാ സ്തനൌ വന്ദേ
ഭവഭൂതി സിതാനനൌ
തപസ്വീകാംഗതോവസ്ഥാ
മിതിസ്മേരാനനാവിവ.

ഭാ—ശിവന്റെ ശരീരത്തിലുള്ള ഭസ്മം പിരളുക നിമിത്തം മുഖം വെളുത്തവയും, അതുകൊണ്ട് 'തപസ്വി ഏതു നിലയിലായി' എന്നാലോചിച്ചു ചിരിക്കയാണോ എന്നു തോന്നുംവണ്ണമിരിക്കുന്നവയുമായ പാർവ്വതീദേവിയുടെ സ്തനങ്ങളെ വന്ദിക്കുന്നു. (കവി ഭവഭൂതി.)

54. കുർവ്വേ ഗർവ്വോദ്ധതസ്യ പ്രതിവാദിഭടാഗ്രേ
ഭാരതീമപ്യസാധ്വീം
സാധ്വീം, സാധ്വീമസാധ്വീം ബുധവരസ-
ലക്ഷണേന ക്ഷണേന (മിതൌ
മാനാത്മാനം പ്രമാണം പ്രമിതിഗതിവശാ-
ദപ്രമാണം പ്രമാണം
സത്യാസത്യാസദന്യന്നിശമയത ബുധാ
മച്ചരിത്രം വിചിത്രം.

ഭാ—ഗർവ്വിഷ്ഠനായ എതിർവാദിയുടെ വാക്ക്, സാധുവിനെ അസാധുവാക്കീട്ടും അസാധുവിനെ സാധുവാക്കീട്ടും പ്രമാണത്തെ അപ്രമാണമാക്കീട്ടും അപ്രമാണത്തെ സപ്രമാണമാക്കീട്ടും ഉള്ളതിനെ ഇല്ലാതാക്കീട്ടും ഇല്ലാത്തതിനെ ഉള്ളതാക്കീട്ടും ഈ വിദ്വത്സദസ്സിൽവെച്ചു ലക്ഷണസഹിതം അതിവേഗത്തിൽ ഖണ്ഡിച്ചേക്കാം, അല്ലയോ പണ്ഡിതന്മാരെ! വിചിത്രമായ എന്റെ ചരിത്രം നിങ്ങൾ കേൾക്കേണ്ടതാണ്. (ക

കാക്കശ്ശേരി ഭട്ടതിരി ഉദ്ദണ്ഡനോടു വാദിക്കാൻ പുറപ്പെട്ടപ്പോൾ ചൊല്ലിയത്.)

55. ജംഭപ്രദ്വേഷിമുമ്പിൽ ത്രിദശസദസി നിൻ-
സൽഗുണൌഘങ്ങളാം വീണാ-
ഗുംഫൽപാണൌ മുനൌ ഗായതിസ്വരസദൃശാം
വിഭ്രമം ചൊല്ലവല്ലേ
കമ്പിട്ടാളുർവ്വശിപ്പൂർണ്ണകകമലമുല-
ഞ്ഞു മടിക്കുത്തഴിഞ്ഞു
രംഭക്കുഞ്ചാറുവട്ടം കബരിതിതകിനാൾ
മേനകാ മാനവേന്ദ്ര!

---

56. നസ്സൂത്രം നഖരംഗമോ നവമിതാം
വൃന്ദാനിനോ വന്ദിനോ
നശ്മശ്രൂണി ന പട്ടബന്ധവസനം
നച്ഛത്രാംബരാഡംബരം
അസ്മത്പ്രസ്ഥാകമന്ദമന്ദരഗിരി-
പ്രോദ്ധൂതദുഗ്ദ്ധോദധി-
പ്രേംഖദ്വീചിപരം പരാപരിണതാ
വാണീതു നാണീയസീ.

ഭാ—എനിക്കു കടയും കതിരയും ശിഷ്യന്മാരും സ്തുതിപാഠകന്മാരും മീശയും പട്ടുതലേക്കെട്ടും വേഷാഡംബരവുമൊന്നുമില്ല. എനിക്കുള്ളതു മന്ദരപർവ്വതംകൊണ്ട് പാൽക്കടൽ കടഞ്ഞപ്പോൾ ഇളകിപ്പുറപ്പെട്ട തിരമാലകളുടെ പരമ്പരപോ

കളമാഃ പക്വശാലിന്യഃ സംബഭൂവുരധോമുഖാഃ
ആസന്നലവനോദ്വേഗചിന്താസന്താപിതാ ഇവ.

ഭാവം—നെല്ലു വിളഞ്ഞു തല കുനിച്ചുനില്ക്കുന്നതുകണ്ടാൽ തല കൊയ്യുന്ന കാലമായല്ലോ എന്നു വിചാരിച്ചു വ്യസനിക്കയാണോ എന്നു തോന്നും.

60. താരിത്തന്വീകടാക്ഷാഞ്ചലമധുപകുലാ-
        രാമ! രാമാജനാനാം
    നീരിത്താർബാണ! വൈരാകരനികരതമോ-
        മണ്ഡലീ ചണ്ഡഭാനോ!
    നേരെത്താരെത്താതനിഷ്ടാം തൊടുകുറികളയാ-
        ഞ്ഞെന്ന മോഹാകുലീകം-
    നേരത്തിന്നിപ്പൊഴും വിക്രമനൃവര! ധരാ;
        ഫന്തകല്പാന്തതോയേ.



---

നപുംസകമിതിജ്ഞാത്വാ താം പ്രതി പ്രേഷിതം മനഃ
തത്തു തത്രൈവ രമതേ ഹതാഃ പാണിനിനാ വയം.

ഭാവം—മനസ്സു നപുംസകമാണെന്നു കരുതി ഞാൻ അതിനെ അവളുടെ അടുക്കലേക്കയച്ചു. അതു അവളിൽ തന്നെ രമിച്ചുകൂടി. പാണിനി എന്നെ ചതിച്ചു.(പാണിനി മനസ്സിനെയും നപുംസകമാണെന്നു വിധിച്ചിട്ടുണ്ട്.)

82. ധന്യാധന്യാധനീനാഃ ഫണിപതിഭണിതാം
        ബോധികാംഭീകമാതാഃ

പ്രൌഢാഃകേചില്‍പ്രധാനേതപരഗുണകണികാ
ഗ്രാഹിണസ്താന്‍നമാമഃ
പ്രത്യാഹാരഗ്രഹേഷുഭ്രമിതമതിരസൌ-
കോപി സാഹിത്യവിദ്യാ-
കാമിനോനാണപ്പനാമാപ്രലപതുജരസാ-
ത്താവതാകിന്നുഹാനിഃ (ഉദ്ദണ്ഡശാസ്ത്രി)

ഭാവം—ധ്വനിമാര്‍ഗ്ഗത്തില്‍ സഞ്ചരിക്കുന്നവരും, വ്യാകരണശാസ്ത്രജ്ഞന്മാരും, പരഗുണഗ്രാഹികളും പ്രഖ്യാതന്മാരുമായ ചിലരുണ്ട്. അവരെ ഞാന്‍ നമസ്കരിക്കുന്നു. വ്യാകരണസൂത്രപ്രത്യാഹാരത്തില്‍പോലും ബുദ്ധി ഭ്രമിക്കുന്നവനും സാഹിത്യമെന്തെന്നറിവില്ലാത്തവനുമായ ഒരു നാണപ്പനെന്ന വയസ്സന്‍ കടന്നു ജല്പിച്ചോട്ടെ. അതുകൊണ്ട് ഒരു ഹാനിയും എനിക്ക് വരുവാനില്ല. (ഇക്കണ്ടിയൂര പിഷാരത്തെ നാണപ്പപ്പിഷാരോടിയെ കുറിച്ച്)

63. ഭാഷാകവിനിവഹോയം
ദോഷാകരവദ്ഭിഭാതി ഭുവനതലേ
പ്രായേണവൃത്തഹീനഃ
സൂക്ഷ്മാലോകേനിരസ്തഗോപ്രസരഃ.

ഭാ—ലോകത്തില്‍ ഭാഷാകവി സമൂഹം ദോഷാകരത്വം കൊണ്ടും (ദോഷാകരം=ദോഷങ്ങളുടെ ഉല്പത്തിസ്ഥാനം+ ദോഷാകരന്‍=രാത്രികരന്‍) പ്രായേണ വൃത്തഹീനന്മാരായിരിക്കുന്നതുകൊണ്ടും (വൃത്തം=വട്ടം+വൃത്തം=ശ്ലോകബന്ധനിയമം) സൂക്ഷ്മാലോകത്തിങ്കല്‍ (സൂക്ഷ്മദൃഷ്ടി എന്നും വിചാരണ കാണുമ്പോള്‍ എന്നും അര്‍ത്ഥം) ഗോക്കള്‍ (രശ്മികള്‍+വാക്കുകള്‍) പുറപ്പെടാത്തതുകൊണ്ടും ചന്ദ്രനെപ്പോലെ ശോഭിക്കുന്നു.

64. അനാരാധ്യകാളീമനാസ്വാദ്യഗൌരീ-
മൃതേമന്ത്രശക്തിംവിനാ ഗ്രന്ഥചൌര്യം.
പ്രപഞ്ചെപ്രസിദ്ധം പ്രബന്ധം പ്രബന്ധും
വരിഷ്ഠോപ്രപഞ്ചേമദന്യഃ കവിഃ കഃ.

ഭാവം__കാളിയെ പൂജിക്കാതെയും, ശർക്കര ജപിച്ചു സേവിക്കാതെയും, മന്ത്രശക്തിയെ ആശ്രയിക്കാതെയും, ഗ്രന്ഥം മോഷ്ടിക്കാതെയും പ്രസിദ്ധമായ പ്രബന്ധമുണ്ടാക്കുവാൻ ലോകത്തിൽ ഞാനൊഴികെ മററാരാണുള്ളത്?

65. ഭക്ത്യാഞാനൊതിരെകളിച്ചുഭഗവൽ-
പാദാരവിന്ദങ്ങളെ
ചിത്തേ ചേർത്താദരേണ മിഴിയട-
ച്ചമ്പോടിരിക്കും വിധൌ
അപ്പോൾത്തോന്നിയെനിക്കു ബാലശശിയും
കോടീരവും ഗംഗയും
ബ്രഹ്മൻറതലയും കറുത്ത ഗളവും
മററുള്ള രൂപങ്ങളും.

(“അപ്പോൾ തോന്നിയെനിക്കു ഭാരവിതനും മന്ദസ്മിത മപ്രൌഢിയും പരന്താക്കംകുലയും തങ്ങളുടെയും മററാളു മെന്നോമലേ” എന്നായിരുന്നു ഇതിന് ആദ്യമുണ്ടാക്കിയ ഉത്തരാർദ്ധം. ചേലപ്പറമ്പുനമ്പൂരി മണ്ഡപത്തിൽ ജപിക്കാനിരിക്കുമ്പോൾ ഒരു സ്ത്രീ തൊഴുവാൻവന്നതു കണ്ടിട്ടാണിതുണ്ടാക്കിയത്. മാതിക്കൻ നമ്പൂതിരി അതുകേട്ട് എന്താണ് ചൊല്ലിയതെന്നു ചോദിച്ചപ്പോൾ പ്രസ്തുതമായ ഉത്തരാർദ്ധം ഉണ്ടാക്കിയത്രെ.)

71. ഇന്ദ്രനീലേ ന രാഗോസ്തി പത്മരാഗേ ന നീലിമാ
ഉഭയം മയി മാതീതി ഹന്ത! ഗുഞ്ജാ വിജൃംഭതേ.

ഭാവം—ഇന്ദ്രനീലത്തിന ചുവപ്പില്ല. പത്മരാഗത്തിന കറുപ്പില്ല. ഇതു രണ്ടും എനിക്കുണ്ട് എന്ന കുന്നിക്കുരു തെളിയുന്നു. കഷ്ടം! (പാട്ടറിയാമോ എന്ന് ഉദ്ദണ്ഡൻ ചോദിച്ചതിന കാക്കശ്ശേരി ഭട്ടതിരി പറഞ്ഞ മറുപടി)

72. ചേതോവാതായവേതച്ഛ്രുണു നയനസുധാ-
ധായിനാരീജനാംഗ-
സ്ഫീതധ്വാന്താന്ധകൂപേ ചപലനിപതമാ
ലൂനപക്ഷോ യഥാവിഃ
ഭൂയോഭൂയസ്സമേത്യാദി ധനദവദഹനേ
ചാന്തകവ്യാധവക്ത്രേ
നേത്രാനന്ദസ്യ ജീവാനിലനിലയലസൽ
ഭ്രൂമികളെഴും ജിജ്ഞേഹാഃ.

ഭാവം—എന്റെ മനസ്സാകുന്ന മാനേ! നീയിതു കേൾക്കുക. ചിറകൊടിഞ്ഞ പക്ഷിയെപ്പോലെ സ്ത്രീകളുടെ ശരീരമാകുന്ന ഇരുട്ടടഞ്ഞ പൊട്ടക്കിണറ്റിൽ നീ പതിക്കരുത്. ധനം മുതലായ കാട്ടുതീയ്യിലും, അന്തകനാകുന്ന കാട്ടാളന്റെ വായിലും വീണുപോകരുത്. നീ ഗുരുവായൂരുള്ള ആനന്ദജനകമായ ഭ്രമരകങ്ങളിൽ ഇരുന്നുകൊള്ളുക. (ചേതോവാതായേ+ഏതത് എന്നും, നേത്ര+ആനന്ദസ്യ എന്നും പദച്ഛേദം ചെയ്യണം, കവികല്പദ്രുമൻ ഭട്ടതിരി.)

73. കംസീകൃത്യുദ്വംശിവംതുലിതവാ-
നാധായവേധാസ്തയോ-

ത്തിൽ ചെന്നു പാറിയിരിക്കുന്നു. (സ്വൎഗ്ഗം പ്രാപിച്ചു എന്നൎത്ഥം.) ചിലർ തേജസ്വിയായ അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നു. ചിലർ വൃക്ഷത്തിൻതോലി പുതച്ചു വിന്ധ്യപൎവ്വതഗുഹകളിൽ കൂടിയിരിക്കുന്നു.

75. പോകുന്നാവന്നു നിജശോകനിവേദനോത്ഥാ
ബാഷ്പാശ്രുതാമുപഗതാരി വധൂന്നാവന്ന്
വേണ്ടുന്നവണ്ണമുളിതാ മദനാതുരാവോ
രക്ഷന്ത്യവേശമനിതാ നയനാംബുധാരാഃ.

---

76. സ്നാതസ്ത്വയ്യൂരി കൃപാംബുധൌ നയമഹാ-
ചാൎയ്യോപ്തമന്ത്രശ്രയഃ
സാക്ഷീകൃത്യ വിപക്ഷലോകഹവന
പ്രീതം പ്രതാപാനലം
ധാത്രീമംബുധിമേഖലാമുദവഹഃ
കീൎത്ത്യംശുകാച്ഛാദിതാം
സ്വതം വഞ്ചിമഹീശ! സത്യമകരോൽ
പൃത്ഥ്വീപതിത്വം നിജം.

അൎത്ഥം.— ഹേ വഞ്ചിരാജാവേ! അങ്ങു വിഷ്ണുവിൻ്റെ കരുണയാകുന്ന സമുദ്രത്തിൽ കുളിച്ചു നീതിയാകുന്ന ആചാൎയ്യൻ ചൊല്ലിത്തന്ന മന്ത്രത്തോടുകൂടി ശത്രുക്കളാകുന്ന ഹവിർ ഹോമിച്ചു പ്രതാപാഗ്നിയെ തൃപ്തനാക്കി സമുദ്രകാഞ്ചിയായി അങ്ങയുടെ കീൎത്തിയാകുന്ന വസ്ത്രം പുതച്ചവളായ ഭൂമിയെ വേളി കഴിച്ചു തൻ്റെ പൃത്ഥ്വീപതിത്വത്തെ സത്യമാക്കിയിരിക്കുന്നു.

77. രാജാകിമിന്ദുരപിനാൎത്ഥിമാനഹാരീ
നക്ഷത്രപോനവസുധാവിഭവൈകഹേതുഃ

യനും പക്ഷപാതിയും നക്ഷത്രേശനുമായ ചന്ദ്രൻ എങ്ങിനെ രാമവൎമ്മരാജാവിനോടു സദൃശനാവും? ശരിക്കുമാവില്ലെന്നു സാരം.

79. ശീതാൎത്താ ഇവ സങ്കുചന്തി ദിവസാ
നഹ്യംബരം ശൎവ്വരീ
ശീഘ്രം മുഞ്ചതി ച സ്വയം ച ഹുതഭു-
ക്കോണം ഗതോ ഭാനുമാൻ
തപ്താനംഗഹുതാശമാശു ഹൃദയേ
ധന്യാംഗനാനാം ഗതാ
രാജൻ! കിം കരവാമ സാമ്പ്രതമഹോ
ശീതാൎദ്ദിതാ വയം.

സാരം—അല്ലയോ രാജാവേ! തണുപ്പു സഹിക്കാഞ്ഞിട്ടെന്നു തോന്നുമാറു ദിവസങ്ങൾ ചുരുങ്ങുന്നു. രാത്രി അംബരത്തെ (അംബരം=വസ്ത്രം, ആകാശം) വേഗത്തിൽ വിടുന്നില്ല. ആദിത്യൻ അഗ്നികോണിനെ പ്രാപിച്ചു. (ദക്ഷിണായനകാലത്തിൽ പകൽ ചുരുങ്ങുകയും രാത്രി വൎദ്ധിക്കയും ആദിത്യൻ അഗ്നികോണിനെ ആശ്രയിക്കയും ചെയ്യുന്നതാണല്ലൊ). അനംഗാഗ്നികൊണ്ടു തപിക്കുന്ന സുന്ദരികളുടെ ഹൃദയത്തെയും പ്രാപിച്ചു. ഞങ്ങൾ എന്താണ് ചെയ്യേണ്ടത്? തണുപ്പു സഹിക്കവയ്യ. (എഴുവട്ടിക്കാട്ടു നമ്പൂതിരി തിരുവനന്തപുരത്തു രാജാവിനെ ഒരു ദിവസം രാവിലെ ചൊല്ലി കേൾപ്പിച്ചതാണിത്. രാജാവു [illegible] സമ്മാനം കൊടുത്തു.)

80. പത്തപ്പൊണ്ണു പടിപ്പുരയ്ക്കു പുറമേ
നില്പാനകം പൂകവാൻ

പത്താനക്കുളമാനകത്തൊരുപമം
വെപ്പാൻ സ്വവർണ്ണാചലം
മറൊക്കാൽക്കസ്വരൂമം പുണരുവാൻ
വിശ്രാന്തരെണ്ണംനമു-
ക്കിത്ഥംചൊന്നാനതാംഗിമാരൊടന്നയു-
ന്നൊൽക്കൊഷ ബദ്ധാഞ്ജലിഃ (തോലൻ)
(അർച്ച് ഒരുതരം തിന്നത്ത നാണയമാകുന്നു)

---

81 കാന്തം പ്രാഹ കപോതികാകുലതയാ
നാഥാന്തകാലോധുനാ
വ്യാധോധോ ധൃതചാപസംഹിതശരഃ
ശ്യേനഃ പരിഭ്രാമ്യതി
ഇത്ഥംസത്യഹിനാ സദഷ്ട ഇഷുണാ
ശ്യേനോപിനാശംഗതഃ
തൂർണ്ണന്തൌതുയമാലയം പ്രതിഗതൌ
ദൈവീവിചിത്രാഗതിഃ

ഭാവം — ഭർത്താവേ! നമുടെ അവസാനമടുത്തു. കാട്ടാളൻ വില്ലിൽ ശരം തൊടുത്തു താഴെ നില്ക്കുന്നു. മുകളിൽ പരുന്തു പാറുന്നു. എന്നിങ്ങിനെ ഒരു പെൺപ്രാവു പറഞ്ഞുകൊണ്ടിരിക്കെ പാമ്പു കടിച്ചു വേടനും ശരംകൊണ്ടു പരുന്തും ചത്തുപോയി, ദൈവഗതി അത്ഭുതംതന്നെ.

62 ഏകസ്മിന്നാലവാലേ യുഗപദിവതാം
മാലതീചൂതപോതാ-

ഭേദിച്ചുപൊട്ടകസ്സുവള്ളിതരസാ
പൊറുവള്ളിപ്പൊതങ്ങളേ.

---

86. സർവ്വംത്വയാവിദിതമേവസമഗ്രയായിൻ
കർത്താംയഥാനിഗദിതംനകലാംഗനാസ്മി
പ്രായേണസമ്പ്രതിജനാഃപരിഹാസശീലാഃ
തൽകാതരാസ്മിനിതരാംനപരോത്രദോഷഃ.

ഭാവം—ഹേ സജ്ജനശ്രേഷ്ഠ! എല്ലാം അങ്ങേയ്ക്കറിയാമല്ലൊ. അങ്ങു പറയുംപ്രകാരം ഞാൻ ചെയ്യാം. ഞാൻ ഒരു കുലസ്ത്രീയല്ല. ഇപ്പോൾ പ്രായേണ ജനങ്ങളെല്ലാവരും പരിഹാസശീലന്മാരാണ്. അതുനിമിത്തം ഞാൻ അധികം ഭയപ്പെടുന്നു. മറ്റൊരു ദോഷവും ഇതിലില്ല. (84-ാം ശ്ലോകത്തിന്റെ കർത്രിയായ തെന്യാട്ടി മറ്റൊരവസരത്തിൽ ഈ രാജാവിനു തന്നെ അയച്ചതാണത്രെ ഇത്.)

87. സദൈവമേചേതസിനിസ്സ്പൃഹായഃ
കരോഷികാന്ത!ത്വമിഹൈവവാസം
അഹംകദാചിന്നവസാമിതേന്തഃ
ക്ഷമസ്വധീമന്നപരാധമേനം.

ഭാവം—അങ്ങ് ഒരുവൻതന്നെ സഹായത്തോടുകൂടാതെ എന്റെ മനസ്സിൽ എപ്പോഴും വസിക്കുന്നു. ഞാൻ ഒരിക്കലും അങ്ങയുടെ മനസ്സിൽ വസിക്കുന്നില്ല. അല്ലയോ ധീമൻ, ഈ അപരാധം അങ്ങു ക്ഷമിക്കണം. (ഞാൻ അങ്ങയെ മാത്രം സ്മരിച്ചുകൊണ്ടിരിക്കുന്നുവെങ്കിലും അങ്ങ് എന്നെ സ്മരിക്കുന്നില്ല എന്നു

സാരം. ഇതും മുമ്പറഞ്ഞ തമ്പുരാട്ടി രാജാവിനെഴുതീട്ടുള്ളതാണത്രെ.)

88. ഹാസായ നൈവ ദയിതേ ഭവതീയചിത്ത-
ജ്ഞാനായ നൈവ യദിദം വചനം മയോക്തം
ജംഭാരികുംഭിവരകുംഭവിജൃംഭമാണ-
ഡംഭാപഹാരികുചസമ്പരിരംഭണായ.

ഭാവം—പ്രിയേ! പരിഹസിപ്പാനോ നിന്റെ മനസ്സുറിയാനോ അല്ല ഞാൻ പറഞ്ഞത്. ഐരാവതത്തിന്റെ മസ്തകത്തിന്റെ വൎദ്ധിച്ച ഗൎവ്വം കളയുന്ന നിന്റെ കുചകലശത്തെ ഒന്നു പുണരുവാൻതന്നെയാണ്.

അയി സ്മരസി മാം ബാലേ! കദാചിന്ന സ്മരാമ്യഹം
സ്മരണം ചേതസോ ധൎമ്മഃ മച്ചേതോപഹൃതം ത്വയാ

ഭാവം—ബാലേ! നീ എന്നെ സ്മരിക്കുന്നു. ഞാൻ നിന്നെ ഒരിക്കലും സ്മരിക്കുന്നില്ല. സ്മരണം മനസ്സിന്റെ ധൎമ്മമാണ്. എന്റെ മനസ്സു നീ അപഹരിച്ചിരിക്കുന്നു. (മനസ്സുതന്നെ ഇല്ലാത്തവന് സ്മരണമെങ്ങിനെയുണ്ടാവും? 88, 89 ശ്ലോകങ്ങൾ മേല്പറഞ്ഞ തമ്പുരാട്ടിക്ക് മുൻപറഞ്ഞ രാജാവ് ഓരോ അവസരങ്ങളിൽ അയച്ചതാണത്രെ.)

90. പാകംവെന്നോരു നേന്ത്രപ്പഴമഴകൊടരി-
ഞ്ഞിട്ടു ധാരാളതോയേ
പാകംചെയ്തുള്ളു വററിച്ചുമ കരിവടിയിൽ
ചെററു പററിച്ചിട്ടത്
സാകംശ്ലേപ്പിച്ചവൃത്തത്തൊട്ട വിധി, മനുജ-
ന്മാർക്കല്ലിച്ചുശേഷം

നാകസ്ഥന്മാർ ശോകംകളവതിനുള്ളും
തത്സമം നിശ്ചയിച്ചു.

91. കാന്ത! ത്വദംഗപരിരംഭണബാധഭീത്യാ
മുക്താവലീം സ്തനതടേ ന തു വിക്ഷിപാമി
അദ്യാവയോർവ്വിധിവശേന ബതാന്തരാളേ
തിഷ്ഠന്തി നാഥ! നഗരാദ്രിനദീശതാനി.

ഭാവം—ഹേ കാന്ത! അങ്ങയുടെ ആലിംഗനത്തിനു ഭംഗമായെങ്കിലോ എന്നു കരുതി അന്നു ഞാൻ സ്തനതടത്തിൽ മുത്തുമാല അണിഞ്ഞില്ല. ഇപ്പോൾ നമ്മുടെ മദ്ധ്യത്തിൽ വിധിവശാൽ അസംഖ്യം നഗരങ്ങളും, പർവ്വതങ്ങളും, നദികളും കിടക്കുന്നു. കഷ്ടം! (ഇതും 87-ാം ശ്ലോകത്തിന്റെയും മറ്റും കർത്രിയായ തമ്പുരാട്ടി രാജാവിനയച്ചതാണ്.)

സ്ഥീയതാം സ്ഥീയതാം സുഭ്രു അലമുത്ഥാനസംഭ്രമൈഃ
ക്വ തേ സ്തനഭരാഭോഗഃ ക്വ ചൈഷ ഉത്ഥാനസംഭ്രമഃ.

ഭാവം—ഹേ സുന്ദരി! ഇരിക്കൂ! ഇരിക്കൂ! പരിഭ്രമിച്ചെഴുന്നേൽക്കയും മറ്റും വേണ്ട. നിന്റെ സ്തനഭാരമെവിടെ? ഈ ഉത്ഥാനസംഭ്രമമെവിടെ? (രണ്ടും വലിയ അന്തരമുള്ളതാണെന്നു താല്പര്യം. പന്തളം സുബ്രഹ്മണ്യശാസ്ത്രി, കാണുവാൻ ചെന്നപ്പോൾ എഴുന്നേല്പാൻ ഭാവിച്ച മുൻചൊന്ന തമ്പുരാട്ടിയോടു പറഞ്ഞതാണിത്.)

ജ്ഞാനോപാത്തീയദോഷപ്രമിതിരമിതധീ
ലാളിതായാകളങ്കാ
വ്യാവൃത്തിം കർത്തുമീശേ മുഹുരപി കലിതാ
ചിത്തശുദ്ധിം പ്രസൂതേ

ത്യക്ഷജ്ഞാനാസിതേനാപ്യനിശമവിദിതേ-
നാത്ര ദോഷേണ തേന-
ത്യാദോഷേപ്യാദധാതി പ്രമദമിതി യതഃ
സാ സതാം കാമധേനുഃ.

ഭാവം — ദുർമ്മാർഗ്ഗത്തിൽ നിന്ന പിൻവലിപ്പിക്കുന്നതുകൊണ്ടും ചിത്തശുദ്ധിയുണ്ടാക്കുന്നതുകൊണ്ടും അവനവന്റെ ദോഷത്തെ അറിയുന്നതുതന്നെയാണ് ബുദ്ധിയുള്ളവർ ലാളിക്കുന്നതായ ജ്ഞാനം. അത്, അറിഞ്ഞിട്ടില്ലാത്തതും അറിയാനിച്ഛിക്കുന്നതുമായ ആ ദോഷം നിമിത്തമെന്നോണം ഗുണങ്ങളെക്കൊണ്ടു ശോഭിക്കയോടും സന്തോഷത്തെ ജനിപ്പിക്കുന്നതായാൽ സജ്ജനങ്ങൾക്ക് കാമധേനുതന്നെയാണ്. (പറഞ്ഞതും സുബ്രഹ്മണ്യശാസ്ത്രി).

94. പുംസ മർത്ഥ ഉപോത്തമേ പ്രഭവിതു-
ർഗ്ഗോപ്തുർമ്മഹത്ത്വാദരഃ
സൌജന്യാകരവൈദുഷീനിലയസ-
ല്ലാപേ ച നാർഘ്യോ മിതഃ
തത്രാദ്യാവിധസംസ്തുതൌ വിതതഃ
പ്രായേണ നഃ സൌഹിതീ-
മന്യസ്ത്വാത്ത ചിരാദപി പ്രണയിനാ-
സ്ത്വാം ദുർല്ലഭാം മന്മഹേ.

ഭാവം — ഉപോത്തമമായ അർത്ഥം = ഉത്തമമായ അർത്ഥത്തിന്റെ (മോക്ഷത്തിന്റെ) അടുത്തുനില്ക്കുന്ന പുരുഷാർത്ഥം (കാമമെന്ന സാരം) കാമമെന്ന പുരുഷാർത്ഥത്തിങ്കലും, യോഗ്യ

നായ സ്വാമിയുടെ ഉദാത്തമായ ആദരത്തിനും, ലോകവ്യുല്പന്നനായ വിദ്വാനോടുള്ള സംഭാഷണത്തിനും ഉള്ള വില നിശ്ചയിപ്പാൻ കഴികയില്ല. എന്നാൽ ഈ സംസാരത്തിൽ അതിൽ ആദ്യത്തെവ രണ്ടിലും (കാമത്തിലും സ്വാമിപ്രീതിയിലും) എനിക്കൊരുവിധം തൃപ്തി വന്നുകഴിഞ്ഞു. വളരെ കാലമായി താല്പര്യപ്പെട്ടുകൊണ്ടിരിക്കുന്ന മൂന്നാമത്തെ സംഗതിയിൽ നിന്നു തൃപ്തിവരികയെന്നതു് അപൂർവംതന്നെയാണ്. (പണ്ടു സുബ്രഹ്മണ്യശാസ്ത്രി തിരുവനന്തപുരത്തു രാജസേവകനായി താമസിക്കുന്ന കാലത്ത് തന്റെ സഹപാഠിയായ ഒരു വിദ്വാനോടു പറഞ്ഞത്)

95. ശാകുന്തളം നോക്കിയുമംഗനാനാം
വാർകുന്തളം ചീകിയുമിത്രകാലം
ഹാ കുന്തളോല്ലാസിമുഖം മറന്നോൻ
ശകുന്തലൈകൈകരധന്യവിദ്വാൻ.

---

നിത്യം പുരാ മമ കരോഷി വിഹംഗനാദൈഃ
പ്രത്യൂഷ ഏഷ ഹി രോഷകഷായിതത്വം
അദ്യ ത്വദീയവിരഹേ തു പുനഃ സ ഏവ
പ്രീതിം കരോതി വിവിധാ കില ദൈവചേഷ്ടാ.

ഭാവം—പണ്ടു പ്രഭാതത്തിൽ പക്ഷികളുടെ ശബ്ദം എനിക്കു കോപമുണ്ടാക്കിയിരുന്നു. നിന്നോടു പിരിഞ്ഞിരിക്കുന്ന ഇപ്പോൾ അതുതന്നെ എന്നെ സന്തോഷിപ്പിക്കുന്നു. ദൈവത്തിന്റെ പ്രവൃത്തി പലതരത്തിലിരിക്കുന്നുവല്ലോ. (ഭ്രഷ്ടവിട്ടാൻ മദ്ധ്യമെഴുതിയത്.)

97. കാന്താരമദ്യ ഭവതീയവിയോഗതപ്താ
കാന്താരവഹ്നിപതിതാ ഹരിണാംഗനേവ
ഭസ്മീഭവേയമിതി ശങ്കിതമാനസാഹം
ഗാത്രാണി നേത്രസലിലൈഃ സ്നപയാമ്യജസ്രം.

ഭാവം — ഹേ കാന്ത! വിയോഗാർത്തയായ ഞാൻ കാട്ടുതീയിൽ പതിച്ച മാൻപേടപോലെ ഭസ്മമായെങ്കിലോ എന്നു ശങ്കിച്ചു കണ്ണുനീരുകൊണ്ടു ശരീരം മുഴുവൻ എപ്പോഴും കഴുകുന്നു. (ഒരു സ്ത്രീക്കുവേണ്ടി പ്രക്ഷിവിപ്പാൻ ഉണ്ടാക്കിയത്.)

അഹനി തു വിഹരന്ത്യാം കാപി തന്വ്യാം തടാകേ
ജലജകുമുദപൂർണ്ണേ പൂർണ്ണചന്ദ്രാനനായാം
ആജനി കുതുകഹേതുഃ കോപി ലോകേ ജനാനാം
സരസിജകുമുദാനാം തുല്യകാലേ വികാസഃ.

ഭാവം — പൂർണ്ണചന്ദ്രമുഖിയായ ഒരു സ്ത്രീ താമരയും ആമ്പലും നിറഞ്ഞ ഒരു തടാകത്തിൽ ഒരു ദിവസം പകൽ കളിക്കുമ്പോൾ താമരപ്പൂക്കളും ആമ്പൽപൂക്കളും ഒരേസമയത്തിൽ വിരിഞ്ഞുകാണുക എന്ന ഒരു അത്ഭുതം ജനങ്ങൾക്കുണ്ടായി. (പകലായതുകൊണ്ടു താമരയും, ഇവൾ ചന്ദ്രമുഖിയായതുകൊണ്ട് ആമ്പലും വിരിഞ്ഞു എന്നു സാരം. ചൊവ്വന്നൂർ സഭമഠത്തിൽ പ്രക്ഷിവിപ്പാൻ, പഠിക്കുന്ന കാലത്ത് ഒരു ശാസ്ത്രി ചൊല്ലിയ സമസ്യയെ പൂരിപ്പിച്ചതാണിത്).

99. കല്യാണാംഗ്യാ യുവതിരനയാ
ഹന്ത തുല്യാ ഗുണൌഘൈഃ
സ്വർല്ലോകേ വാ ഭുവി ച ഫണിനാം
മന്ദിരേ വാന്യതോ വാ

സ്ഥാതും ത്വദീയേ ഹൃദയേ കഥഞ്ചി-
ന്മമാപി കിഞ്ചിൽ പ്രദിശാവകാശം.

ഭാവം—ഹേ ബാലെ, സുന്ദരി! എനിക്കുംകൂടി നിന്റെ മനസ്സിലിരിക്കാൻ കുറച്ചു സ്ഥലം തരണമെന്നു ഞാൻ യാചിക്കുന്നു. (ഇതും ഋഷിവിടാരന്റെയാണത്രെ. തിരുവനന്തപുരത്തു രാജാവിന്റെയാണെന്നും കേൾക്കുന്നു.)

യഃ പുമാനതിമേധാവീ ചതുർണ്ണാമേകമശ്നുതേ
അല്പായുരനപത്യോ വാ ദരിദ്രഃ പതിതോപി വാ.

ഭാവം—അതിബുദ്ധിമാനായാൽ, അല്പായുസ്സായിട്ടോ, സന്തതിയില്ലാത്തവനായിട്ടോ, ദരിദ്രനായിട്ടോ, ഭ്രഷ്ടനായിട്ടോ ഭവിക്കും.

യമഃ ശരീരഗോപ്താരം ഭൂഗോപ്താരം വസുന്ധരാ
അസതീവ ഹസത്യന്തഃ സ്വപതിം പുത്രവത്സലം.

ഭാവം—ശരീരം രക്ഷിക്കുന്നവനെ യമനും, രാജാവിനെ ഭൂമിയും തന്റെ മകനാണെന്നു കരുതി കുട്ടിയെ ലാളിക്കുന്ന തന്റെ ഭർത്താവിനെ പതിവ്രതയല്ലാത്ത സ്ത്രീ എന്നപോലെ ഉള്ളുകൊണ്ടു പരിഹസിക്കുന്നു.

104. ശുണ്ഠീകണ്ഠീകൃതാംഭോഗതഗരിമഭരാം
പൈപ്പലീം ജാഠരാഗ്നേ-
സ്താപം വ്യാപാദയന്തീം ശ്രമശമനകരീം
മായുജാഡ്യമവന്തീം
മൌൽഗൈഃ ശഷ്കുലൈഃ പരീതാം ഘൃതലവസുരഭിം
മണ്ഡിതാം കേരഖണ്ഡൈഃ

ന്നാണാം ശ്രുണ്ണാം സ്മരണാം പുനരുക്ത സുധാം
യസ്സ്യ വേധാഃ സ്സമേധാഃ.

ഭാവം— ചുക്ക് ചതച്ചിട്ട് ലഘുതരം വരുത്തിയതും കലത്തിൽ വെള്ളവും ജഠരാഗ്നിതാപത്തെ ശമിപ്പിക്കുന്നതും തൃഷ്ണയേയും പിത്തത്തെയും ശമിപ്പിക്കുന്നതും, ചെറുപയററിൻ പുഴുക്കോടും നാളികേരപ്പൂളോടും കൂടിയതും സ്വല്പം നെയ്യൊഴിച്ച് അതിന്റെ സൗരഭ്യം പുറപ്പെടുന്നതും ആയ കഞ്ഞി മനുഷ്യർക്കുണ്ടാക്കിയ ശേഷം അതിനു സമമായി ദേവന്മാർക്ക് അമൃതുണ്ടാക്കിക്കൊടുത്ത ബ്രഹ്മാവ് ബുദ്ധിയുള്ളവൻതന്നെ. (ഉദ്ദണ്ഡശാസ്ത്രി പയ്യൂർ ഭട്ടതിരിമാരുടെ ഇല്ലത്തു ചെന്നു കഞ്ഞി കുടിച്ചപ്പോൾ ഉണ്ടാക്കിയതാണത്രെ ഇത്.)

105. മാടിൻ കൊടിമടവാരേ!
കാട്ടം പടലും പിടിച്ചു മുടിയാന്റെ
ഉരുട്ടു കിടപ്പാനൊരു വഴി-
യടിപിടിയോ പേശച്ചൊല്ലി മുറവിളിയോ?

---

106. ഏകദ്വ്യക്ഷരകഷ്ടിപിഷ്ടിലടനാ
സഞ്ജാതഗർവ്വോദ്ധതാഃ
കന്ധാമാത്രകവീന്ദ്രകാഃ കവയിതും
സജ്ജന്തി ലജ്ജാമുചഃ
സ്വച്ഛാച്ഛമനിർഗ്ഗളൽ സ്വരസരിൽ
പാഥഃ പ്രപാതപ്രഭാ-
പ്രത്യാഖ്യാനപടീയസാപി വചസാ
ജിഹ്രേതി ജിഹ്വേതി മേ. (ഉദ്ദണ്ഡൻ)

ഭാവം — ഒരേണക്കയാം കൂടിച്ചേർന്നുണ്ടാക്കയാൽ സാഗരിച്ചതിലുള്ള ഗന്ധംകൊണ്ടു മലിച്ച കൌപീനം മാത്രം നെയ്യുവാൻ സാധിക്കുന്ന ചില പാലിയന്മാർ കവിതയുണ്ടാക്കുവാൻ ലജ്ജ കൂടാതെ തെളിയുന്നു. സ്വർഗ്ഗത്തിൽനിന്നു തടവു കൂടാതെ കീഴ്പ്പോട്ടൊഴുകുന്ന ഗംഗാജലപ്രവാഹത്തിന്റെ പ്രശസ്തിയെ സാരമില്ലാതാക്കുന്ന വാഗ്ധാരണി എനിക്കുണ്ടായിട്ടും എന്റെ നാവു ഇതിനെ ലജ്ജിക്കുന്നു.

107. മാഗാഃ പ്രത്യുപകാരകാതരധിയാ-
വൈകണ്ണ്യമാകണ്ണ്യ
ശ്രീകണ്ഠാടവസുന്ധരാധിപ സുധാ-
സിക്താനി സൂക്താനി നഃ
വർണ്ണ്യന്തേ കവിഭിഃ പയോനിധിസരിൽ
സന്ധ്യാഭ്രവിന്ധ്യാടവീ
ശ്വഭ്രഭ്രാമാതനിർഝരപ്രഭൃതയഃ
തേഭ്യഃ കിമാപ്തം ഫലം. (ഉദ്ദണ്ഡൻ)

ഭാവം — ഹേ കണ്ണാടകരാജാവേ! പ്രതിഫലം കൊടുക്കേണ്ടിവരുമോ എന്നു പേടിച്ചു കേൾക്കാതിരിക്കണ്ട. എന്റെ വാക്ക് അമൃതമയമാണ്. കവികൾ, സമുദ്രം, നദി, സന്ധ്യ, മേഘം, വിന്ധ്യൻ, കാട്, കൊടുങ്കാറ്റ്, വെള്ളച്ചാട്ടം മുതലായവയെ വർണ്ണിക്കാറുണ്ട്. അവയിൽനിന്നു വല്ല പ്രതിഫലവും അവർക്ക് കിട്ടുന്നുണ്ടോ?

108. പ്രക്രീഡൽകാന്തവിഷ്വഗ്ഭുജഗനകരവിധൂതോ-
ന്മുക്തസോമോത്തമാംഗ-
സ്സംഭോഗാഭോഗഗന്ധപ്രശമനപടവാ-
ശ്ശംഭോഗംഭീരവാക്ലീഃ

ത്യക്ത്വാ സാ വീതശങ്കം വിഹരതി വിമത-
വ്രാതഗേഹാന്തരാളേ.

ഭാവം—രാജാവേ! ലക്ഷ്മി, കീർത്തി, കൃപാണി, (ഐശ്വര്യം, കീർത്തി, വാള്) എന്നു മൂന്നു ഭാര്യമാർ അങ്ങേക്കുണ്ട്. അവരിൽ ഒരുത്തിപോലും അന്തഃപുരത്തിൽ അങ്ങയുടെ സമീപത്തിരിക്കുന്നില്ല. ഒന്നാമത്തെയാൾ ആശ്രിതന്മാരുടെ വീട്ടിലും, രണ്ടാമത്തെയാൾ എല്ലാ ദിക്കിലും, മൂന്നാമത്തെയാൾ ശത്രുക്കളുടെ മാറത്തും ക്രീഡിക്കുന്നു. (111-112 ശ്ലോകങ്ങൾ ഒരു വിദ്വാൻ ഒരു രാജാവിനു സമർപ്പിച്ചതാണത്രെ.)

113\. അന്തശ്ചരന്തു മശകാഃ ശ്രേണീവാ രാജമന്ദിരേ
ബഹിഷ്ഠസ്യ ഗജേന്ദ്രസ്യ കിമർഘഃ പരിഹീയതേ.

ഭാവം—കൊട്ടാരത്തിനകത്തു പൂച്ചയോ പട്ടിയോ നടന്നു കൊള്ളട്ടെ. പുറമേ നില്ക്കുന്ന ആനയുടെ വില കുറയുമോ?
(കവി വെള്ളാട്ടുകുസ്സ്.)

114\. ഉത്തിഷ്ഠന്ത്യാ രതാന്തേ ഭരമുരഗപതൗ
പാണിനൈകേന കൃത്വാ
ധൃത്വാ ചാന്യേന വാസഃ പ്രശിഥിലകബരീ
ഭാരമംസേ വഹന്ത്യാഃ
ഭൂയസ്തൽക്കാലകാന്തിദ്വിഗുണിതസുരതോ
ത്സാഹിനാ ശൗരിണാ വഃ
ശയ്യാമാലിംഗ്യ നീതം വപുരലസലസൽ
ബാഹു ലക്ഷ്മ്യാഃ പുനാതു.

ൾ: ചങ്ങലയുടെ ശബ്ദം കേൾക്കുന്നതുകൊണ്ടു ദൂരത്തിൽനിന്നു തന്നെ ചാരുകെ വരുന്നുണ്ടെന്നു തോന്നുന്നു. (അനുമാനം.)

116. സ്ത്രീപുംസത്വാവലംബീ ജഗതിഖലുനൃണാം
ദ്വന്ദ്വധർമ്മാഭിലാഷഃ
രാഗഃ സോപാധികോസാവപിവിനയമുഖൈ
രംഗൈകൈഃഷഡ്ഭിരംഗീ
തേഷ്വേകസ്യൈകദേശേസതിനിജവിഷയം
പ്രേമമാന്ദ്യം പ്രകാശ്യ-
ശ്ര്യോതാദോഷംഗ്രഹാ യഃ കഥയതിവിദുഷാ
ഹന്ത!തന്ന്യൂനമേതൽ.

ഭാവം — സുരതാഭിലാഷം സ്ത്രീപുരുഷന്മാരെ ആശ്രയിച്ചിരിക്കുന്ന ഒരു ധർമ്മമാണ്. രാഗമാകട്ടെ, വിനയാദികളായ (വിനയം, ഔദാര്യം, സൌശീല്യം, സൌന്ദര്യം, ആഭിജാത്യം വിദ്യ) ആറ് അംഗങ്ങളോടുകൂടിയിരിക്കുന്നതാകുന്നു. ഇതിൽ ഒന്നിന്റെയും, അല്പംപോലുമില്ലാതിരിക്കെ സ്ത്രീക്ക തന്നിൽ പ്രേമമില്ല എന്ന ഒരു കാരണം അവളിൽ അതില്ലാതെ ആരോപിക്കാൻ തുടങ്ങുന്ന ഒരു പണ്ഡിതനെ നമസ്കരിക്കുന്നു ചെയ്യുന്നു. (തന്റെ പേരിൽ പ്രേമമില്ലെന്നു പറഞ്ഞ ഭർത്താവിനോടു മനോരഥത്തുവരുത്തി ഒരിക്കൽ പറഞ്ഞതു്.)

കവിതാരസചാതുര്യം രസികോവേത്തിനോകവിഃ
സുതാസുരതസാമർത്ഥ്യം ജാമാതാവേത്തിനോപിതാ

ഭാവം — കവിതയുടെ രസം രസികനറിയുന്നു, കവിയറിയുന്നില്ല. പുത്രിയുടെ രതിസാമർത്ഥ്യം ജാമാതാവറിയുന്നു അച്ഛനറിയുന്നില്ല.

പ്രണയകലഹത്തിങ്കൽതിങ്കൾകലാധരനംബികാ
പ്രണയിനിപദപ്പൊൽത്താരിൽത്താഴ്ത്തിത്തൊഴുപിടി
(കുവ.
കണവനിലതിപ്രേമംവന്നീടിലുംതലയിൽതിര–
കണിയുമവളെക്കാലോങ്ങീടുംശിവംസ്സുതൊഴുന്നഞാൻ.

---

ശബ്ദാത്ഥരസവേളായാംശബ്ദോല്പത്തിംവദന്തിയേ
നീവീവിസ്രംസവേളായാം മൂല്യം പൃഛന്തിവാസസഃ

ഭാവം—ശബ്ദാത്ഥങ്ങളിൽ രസിക്കേണ്ടവർ ശബ്ദോല്പത്തിയെപ്പററി ചോദിക്കുന്നവർ സുരതാരംഭത്തിൽ വസ്ത്രബന്ധമഴിക്കേണ്ടവർ വസ്ത്രത്തിന്റെ വില ചോദിക്കുന്ന അരസികന്മാരാണ്.

ഉല്ലിഖ്യഹന്തസഖി! നഖമുഖൈർഹൃത്തടംതത്രലീനം
കാന്തംദ്രഷ്ടുംസകൃദസുസമംവീക്ഷ്യമോക്ഷ്യാമിദേഹം
ഇത്യുക്താപാസാനന്തകന്തതൽപ്രിയാന്നിസ്പൃ
(ഹാപ.
പ്രാണേശാംഗേഗുരുനിനഖരസ്പൃശ്മാശങ്കിനീതം.

ഭാവം—"ഹേ സഖി ഞാൻ നഖംകൊണ്ടു ഹൃദയം പിളൎന്ന് ഉള്ളിലിരിക്കുന്ന പ്രാണപ്രിയനെ ഒന്നു കണ്ടു ദേഹത്തെ ഉപേക്ഷിക്കുവാൻ പോകുന്നു" എന്നു പറഞ്ഞ് അവൾ പ്രാണനിൽ കൊതിയില്ലെങ്കിലും അങ്ങേയുടെ മൃദുവായ ശരീരത്തിങ്കൽ നഖംകൊണ്ട് അങ്ങേക്കു വേദനയുണ്ടായെങ്കിലോ എന്നു ശങ്കിച്ച് അതു ചെയ്തില്ല. (സഖി ഉദാസീനനായ നായകനോടു നായികയുടെ സ്ഥിതി പറയുന്നത്.)

123. മാതാ നിന്ദതി നാഭിനന്ദതി പിതാ
ഭ്രാതാ ന സംഭാഷതേ
ഭൃത്യഃ കുപ്യതി നാനുഗച്ഛതി സുതഃ
കാന്താ ച നാലിംഗതേ
അൎത്ഥപ്രാൎത്ഥനശങ്കയാ ന കുരുതേ-
പ്യാലാപമാത്രം സുഹൃൽ
തസ്മാദ് ദ്രവ്യമുപാൎജ്ജയാശു സുമതേ
ദ്രവ്യേണ സൎവ്വേ വശാഃ.

ഭാവം—അമ്മ ലാളിക്കില്ല, അച്ഛൻ ശകാരിക്കും, അനുജൻ മിണ്ടുകയില്ല, ഭൃത്യൻ കോപിക്കും, മകൻ അനുസരിക്കില്ല, ഭാൎയ്യ ആലിംഗനം ചെയ്യില്ല, പണം ചോദിച്ചെങ്കിലോ എന്നു ശങ്കിച്ചു സ്നേഹിതൻ സംസാരിക്കപോലും ചെയ്യില്ല. ദ്രവ്യമില്ലാത്തതുകൊണ്ടാണിങ്ങിനെ വന്നതു്. അതുകൊണ്ടു ഹേ ബുദ്ധിയുള്ളവനേ! നീ വേഗം ദ്രവ്യം സമ്പാദിച്ചുകൊൾക. എന്നാൽ എല്ലാവരും സ്വാധീനരാവും.

124. ദൃഷ്ടവ്യേഷു കിമുത്തമം, മൃഗദൃശാം
പ്രേമപ്രസന്നം മുഖം
ഘ്രാതവ്യേഷ്വപി കിം, തദാസ്യപവനഃ
സ്പൃശ്യേഷു കിം, തദ്വപുഃ
കിം സ്വാദ്യേഷു, തദോഷ്ഠപല്ലവരസഃ
ശ്രാവ്യേഷു കിം, തദ്വചഃ
ധ്യേയം കിം, നവയൗവനം സഹൃദയൈഃ
സൎവ്വത്ര തദ്വിഭ്രമാഃ.

ഭാവം—സഹൃദയന്മാരാൽ വിചാരിക്കപ്പെടേണ്ടവയിൽ വെച്ചു സ്ത്രീകളുടെ മുഖവും ഘ്രാണിക്കേണ്ടവയിൽവെച്ചു് അവ

ങ്ങളെ രൂപലാവണ്യവും, സ്പർശേന്ദ്രിയത്തിൽവെച്ച് അവരുടെ ശരീരവും സ്വാദുരസനേന്ദ്രിയത്തിൽവെച്ച് അവരുടെ അധരരസവും, കർണ്ണേന്ദ്രിയത്തിൽവെച്ച് അവരുടെ വാക്കും, ഘ്രാണേന്ദ്രിയത്തിൽവെച്ച് അവരുടെ നവയൌവനവും, എല്ലാററിലുംവെച്ച് അവരുടെ വിലാസവും ആകുന്നു ഉത്തമമായിട്ടുള്ളത്.

125. ഗോവൃന്ദം മേച്ചു വൃന്ദാവനമുപവനം
ക്ഷുന്നിനം ക്ഷൂലമാകും
ഗോവിന്ദൻ പന്തടിച്ചും പലവക കളിയാൽ
ക്ഷീണനായ് വാണിടുമ്പോൾ
ആവിർമ്മോദാലസാംഗപ്പെരുതുള്ളികളാ-
ലാർദ്രൂ വീശിത്തലോടി-
ജ്ജീവിപ്പിക്കുന്ന ഗോപീജനനിരനിരയം
വീക്ഷണം നിത്യവും മേ.

---

126. അനുചിതകർമ്മാരംഭഃ

സംഘവിരോധോ ബലീയസാ സ്പർദ്ധാ
പ്രമദാജനവിശ്വാസോ
നാശദ്വാരാണി ചത്വാരി.

ഭാവം — ഉചിതമല്ലാത്ത പ്രവൃത്തി ചെയ്യുക, സംഘത്തെ വെറുക്കുക, ബലവാനോടു മത്സരിക്കുക, സ്ത്രീകളെ വിശ്വസിക്കുക. ഇതു നാലും നശിക്കാനുള്ള കാരണങ്ങളാകുന്നു.

127. അവ്യാധിഗാത്രമനുകൂലതരം കളത്രം
വേശ്മപ്രശസ്തവിഭവം വിശദാ ച വിദ്യാ

ദ്ദ്വാഢ്യം കുലം ചരമകാലഗതിഃ സമത്ഥാ
ശംഭോഃ കടാക്ഷപരിണാമ വിഭൂതിരേവ.

ഭാവം — ദീനമില്ലാത്ത ശരീരം, അനുകൂലയായ ഭാര്യ, വിഭവങ്ങൾ തികഞ്ഞ ഭവനം, തെളിഞ്ഞ വിദ്യ, കുലമഹിമ, കഷ്ടപ്പെടാത്ത മരണം ഇതെല്ലാം ഈശ്വരകടാക്ഷംകൊണ്ടെ സിദ്ധിക്കൂ.

രാജ്ഞിധർമ്മിണി ധർമ്മിഷ്ഠാഃ പാപേപാപരതാസ്സദാ
രാജാനമനുവർത്തന്തേ യഥാരാജാ തഥാ പ്രജാഃ.

ഭാവം — രാജാവു ധർമ്മിഷ്ഠനായാൽ പ്രജകളും ധർമ്മശീലന്മാരാവും. രാജാവു പാപിയായാൽ പ്രജകളും പാപശീലന്മാരാവും. രാജാവിന്റെ ആചാരമാണ് പ്രജകളുടെ ആചാരം.

129. ഇന്ദും നിന്ദതി ചക്രവാകയുഗളീ
ഭാസ്വാം നിന്ദിം പേചകഃ
സ്വാദുക്ഷീരമരോചകീ സുകൃതിനം
പാപീ ജഡഃ പണ്ഡിതം
ദേവം ദൈത്യകുലപ്രതാപഹരണം
സാക്ഷാൽ സുരദ്വിട്കുലം
കഃ പൈതാമഹഗോളകേഷ്വ സകലൈ
സ്സന്മാനിതോ ദൃശ്യതേ.

ഭാവം — ചന്ദ്രനെ ചക്രവാകങ്ങളും, സൂര്യനെ കൂമനും, മധുരമുള്ള പാലിനെ അരോചകിയും, സുകൃതിയെ പാപിയും, വിദ്വാനെ മൂഢനും, വിഷ്ണുവിനെ അസുരന്മാരും നിന്ദിക്കുന്നു. ഈ ബ്രഹ്മാണ്ഡങ്ങളിൽ എല്ലാവരും സ്തുതിക്കുന്നവനൊന്നും ഇല്ല.

130. മഹീപതേ! ഭാഗവതോപമാനം
മഹാപുരാണം ഭവനം മദീയം
നോക്കുന്നവൎക്കൊക്കെ വിരക്തിയുണ്ടാ-
മൎത്ഥങ്ങളിലില്ലെന്നൊരു ഭേദമുണ്ട്.

---

181. ക്ഷോണീകോണശതാംശപാലനകലാ-
ദുൎവ്വാരഗൎവ്വാനല-
ക്ഷുഭ്യല്ക്ഷുദ്രനരേന്ദ്രചാടുരചനാം
ധന്യാം ന മന്യാമഹേ
ദേവം സേവിതുമേവ നിശ്ചിനുമഹേ
യോസൌ ദയാലുഃ പുരാ
ധാനാമുഷ്ടിമുചേ കുചേലമുനയേ
ദത്തേസ്മ വിത്തേശതാം.

ഭാവം — ഭൂമിയുടെ ഒരു കോണിന്റെ നൂറിലൊരംശം ഭരിക്കുന്നതുകൊണ്ടു സഹിക്കാൻ വയ്യാത്ത ഗൎവ്വം പിടിക്കുന്ന രാജാവിനെ സ്തുതിക്കുന്നതുകൊണ്ടു ഗുണമൊന്നുമില്ല. ഒരു പിടി അവിൽ കൊടുത്ത കുചേലമുനിയെ ധനപതിയാക്കിയ ദയാലുവായ ആ ഭഗവാനെ സേവിപ്പാൻ തന്നെയാണ് ഞാൻ നിശ്ചയിച്ചിരിക്കുന്നതു്.

182. നൃത്യദ്ധൂൎജ്ജടികരഗതഡമരുക-
ഡുമഡുമപടുരവപരിപന്ഥിന്യഃ
കല്പകസൂനഫലവികസിതകുസുമജ-
മധുരസമധുരിമസഹചാരിണ്യഃ.

മന്ഥക്ഷ്മാധരവിമഥിതജലനിധി-
ഘുമുഘുമുധ്വാനാരവമദമഥിന്യഃ
ശൈലാബ്ധീശ്വര! നൃപവരവിദധതു
ബുധസുഖമയിതവവചസാംശ്രേണ്യഃ.

ഭാവം — അല്ലയോ സാമൂതിരിരാജാവേ! താണ്ഡവം ചെയ്യുന്ന ശിവന്റെ കയ്യിലുള്ള കുടുക്കയുടെ ഡുമുഡുമുശബ്ദങ്ങളുടെ പരിപാടികളും, കല്പകവൃക്ഷത്തിന്റെ പുഷ്പങ്ങളുടെ തേനിന്റെ മാധുര്യമുള്ളവയും, മന്ദരപർവ്വതംകൊണ്ടു കടയുന്ന സമുദ്രത്തിന്റെ ഘുമുഘുമുശബ്ദങ്ങളുടെ മദത്തെ നശിപ്പിക്കുന്നവയും ആയ അങ്ങയുടെ വാക്കുകൾ വിദ്വാന്മാൎക്കു സുഖം കൊടുക്കട്ടെ. (ഉദ്ദണ്ഡശാസ്ത്രി തളിയിൽ ക്ഷേത്രത്തിൽ തൊഴുമ്പോൾ മാരാർ ഇടയ്ക്ക കൊട്ടുന്ന താളത്തിനൊപ്പിച്ചുണ്ടാക്കിയതാണത്രെ ഇത്.)

133. പ്രജ്ഞാമന്ഥാനാദ്രീധരമഥിതമഹാ-
ശാസ്ത്രദുഗ്ധാംബുരാശി
പ്രോൽഭൂതാകസ്യചേതോനഹരതിഭവതഃ
സാഹിതീനാമലക്ഷ്മീഃ
മന്യേകാമപ്രസൂഃസ്യാദിയമപിധരണീ
വല്ലഭസ്യൈതദംശേ-
നൈനാമംഗീക്രിയേതപ്രതിദിനമവനേ
യസ്യശക്തിർബ്ബുധാനാം.

ഭാവം — ബുദ്ധിയാകുന്ന മന്ദരപർവ്വതംകൊണ്ടു ശാസ്ത്രമാകുന്ന പാൽക്കടൽ കടഞ്ഞപ്പോഴുണ്ടായ ഭവാന്റെ സാഹിതി എന്ന പ്രസിദ്ധയായ ലക്ഷ്മീദേവി ആരുടെ മനസ്സിനെയാണ്

അപഹരിക്കാത്തതു്? ഇവരുടെ വല്ലഭൻ ആ വിഷ്ണുവിനു തുല്യനാണെങ്കിൽ ഇവളും കമലയെ പ്രസവിക്കാതിരിക്കയില്ല എന്നു ഞാൻ വിചാരിക്കുന്നു. വിദ്വാന്മാരെ പരിരക്ഷിക്കുന്ന ശക്തിയോടുകൂടിയ ഇതിനെ നിത്യവും അങ്ങു് അംഗീകരിക്കുമല്ലോ. (വിദ്വാനിളയതമ്പുരാൻ തിരുവനന്തപുരത്തു രാജാവിനു കൊടുപ്പാനായി ഒരു സൂക്തിരത്നമാക്കിക്കൊടുത്തതു്).

ശിബികായാംവിരാജത്യേഷഃശ്രീമാനംബുജലോചനഃ
കനകാദ്രിസമാരൂഢഘനകാന്തിം വിഡംബയൻ.

ഭാവം—പല്ലക്കിൽ ഇതാ ശ്രീകൃഷ്ണഭഗവാൻ കനകാദ്രിയിങ്കൽ ചെന്നു പാറിയ മേഘംപോലെ വിളങ്ങുന്നു. (തിരുവനന്തപുരം പത്മനാഭസ്വാമി ക്ഷേത്രത്തിൽ ഭഗവാനെ പല്ലക്കിൽ എഴുന്നള്ളിക്കുമ്പോൾ കിളിമാനൂർ കോയിത്തമ്പുരാൻ ഉണ്ടാക്കിയതു്.)

185. നീറും തീപ്പൊരി കണ്ണിലും നിറമെഴും
ചന്ദ്രൻ ശിരസ്സിങ്കലും
ചീറും പാമ്പു കഴുത്തിലും ചെറുപുലി-
ത്തോൽ നല്ലരക്കെട്ടിലും
സാരംഗം മഴുവും കരങ്ങളിലുമ-
ങ്ങീശന്നു ചേരുംപടി-
ക്കാറും പിന്നെയൊരാറുമെന്നിവ ഗണി-
ച്ചീടുമ്പോളെഴാസ്സുതം.

186. രാകാശശാങ്കകലിതായതമാലികേവ
സീമന്തിനീവദനപങ്ക്തിരിഹാവിഭാതി

അനുസരിക്കപ്പെടുന്നതിനും എല്ലാവരിൽനിന്നും ഭയപ്പെടുന്നവനായി കിണററിലെ തവളപോലെ വീട്ടിൽനിന്നു പുറത്തിറങ്ങാതെ കഴിയുന്നവനായിരിക്കുന്ന ദുർബുദ്ധി, ലോകചരിത്രത്തെ അറിയുകയോ, സുഖം അനുഭവിക്കുകയോ ചെയ്യുന്നുണ്ടോ?

139. ഉപചാരഃ കർത്തവ്യോ
യാവദനുല്പന്നസൌഹൃദാഃ പുരുഷാഃ
ഉല്പന്നസൌഹൃദാനാ-
മുപചാരഃ കൈതവം ഭവതി.

ഭാവം—സ്നേഹിതന്മാരായി തീൎന്നിട്ടില്ലാത്തവൎക്ക് ഉപചാരം ചെയ്യേണ്ടതുള്ളൂ. സ്നേഹിതന്മാൎക്കുപചാരം ചെയ്യുന്നതായാൽ അതിലെന്തോ കള്ളമുണ്ടെന്നു വിചാരിക്കണം.

140. പൃത്ഥ്വീവിറ്റിന്ന പൃഥുലത്തപുരാംഗനാനാം
കോൽത്തത്തറാടിപ്പിറവികോലിനചാട്ടുകേട്ട്
കാൽത്താളമൊത്ത ചികാളിയമുഖരംഗ
ക്കൂത്താടുമായർകലദൈവതമാശ്രയാമഃ.

---

തമോദ്രവ്യം നൈല്യാൽ ഘടവദിതി മാനാസമുദിതേ
യദീദം ത്രൈപിസ്യാൽ കിമുതനാഭവേൽസ്പർശനഗുണം
ഇതീദം ദുസ്തർക്കം പ്രശമയിതുമേഷാ സമുദിതാ
തമഃപുഞ്ജാധത്തേ കചഭരമിഷേണേന്ദുവദനാ.

ഭാവം—നീലനിറമുള്ളതുകൊണ്ടു ഇരുട്ടും ഒരു ദ്രവ്യമാകുന്നു എന്നു പറയുന്നുവെങ്കിൽ അതു ശരിയല്ല, ഇതു രൂപമുള്ളതാണെങ്കിൽ സ്പർശനഗുണം എന്തുകൊണ്ട് ഇതിനില്ല? ഇങ്ങിനെയുള്ള വാദം ശമിപ്പിക്കാനായി ജനിച്ച ഈ സുന്ദരി തലമുടി എന്ന വ്യാജേന ഇരുട്ടിനെ ധരിക്കുന്നു.

142. അന്യാൻ നിസർഗ്ഗമധുരാൻ ചിരവൃദ്ധലഗ്നാൻ
കസ്മാദിമാനയി സഖേ! യദിവാ വിമുഞ്ച
ഹാഹന്ത! കേകിവര! ഹാനിരിയം തവൈവ
ഗോപാലമൂർദ്ധ്നി പുനർഭവിതാ സ്ഥിതിർന്നഃ.

സാരം—"വളരെക്കാലം പിന്നിൽ ആശ്രയിച്ചുകൊണ്ടിരുന്ന പ്രകൃതി സുഭഗന്മാരായ ഞങ്ങളെ എന്തുകാരണമാണ് നീ ഉപേക്ഷിക്കുന്നത്? അല്ലയോ മയിലേ! നീ ഞങ്ങളെ ഉപേക്ഷിച്ചാൽ നിനക്കുതന്നെയാണു ദോഷം പറ്റുക. ഞങ്ങളുടെ സ്ഥിതി ഇനി ശ്രീകൃഷ്ണന്റെ ശിരസ്സിലായിരിക്കും" എന്നു പീലി മയിലിനോടു പറയുന്നു.

ചത്വാരോ വിത്തദായാദാ ധർമ്മാഗ്നിനൃപതസ്കരാഃ
ജ്യേഷ്ഠപുത്രാവമാനേന ത്രയഃ കുപ്യന്തി സോദരാഃ.

സാരം—ധനത്തിനു ധർമ്മം, അഗ്നി, രാജാവ്, ചോരൻ ഇങ്ങിനെ നാലവകാശികളുണ്ട്. ജ്യേഷ്ഠനായ ധർമ്മത്തെ അവമാനിച്ചാൽ ബാക്കി മൂന്നാളുകളും കോപിക്കുന്നു. (ധർമ്മഭ്രംശം വന്നാൽ ചോരാഗ്നിരാജാക്കന്മാർ നിമിത്തം ധനം നശിക്കുമെന്നു സാരം).

144. ദുർവൃത്തസംഗതിരനർത്ഥപരമ്പരായാഃ
ഹേതുസ്സതാമധിഗതം വചനീയമത്ര
ലങ്കേശ്വരോ ഹരതി ദാശരഥേഃ കളത്രം
സമ്പ്രാപ ബന്ധമഥ ദക്ഷിണസിന്ധുരാജഃ.

സാരം—ദുർജ്ജനസംസർഗ്ഗംകൊണ്ടു സജ്ജനങ്ങൾക്ക് അനർത്ഥം വരും. രാവണൻ സീതയെ അപഹരിക്കനിമിത്തം തെക്കേസമുദ്രത്തിനു ബന്ധനമേല്ക്കേണ്ടിവന്നു.

145. വൈണ്ണസ്സരമുഖീം വരുത്തുവരങ്ഗം
വാർത്താകഥാന്തർഗ്ഗതാം
ചെരോമന്ദധുരകരിന്ദ്രനാരോ-
ഷ്ണേച്ഛാപദം ശോഭിനീം
ചൊല്ലാരേറാരൈതമത്തായിർക്കടിതടാം
ചിഃനൈവശരാതപായീ
ഖേദാംകുളതിവധൂം പിരിഞ്ഞുയിസഖേ!
ലോകഃ കഥം ജീവതി.

---

146. ധീമൻ ത്വദ്ഭവദാഖണ്ഡധവളയശസാ
ശുഭ്രവർണ്ണപ്രദേശേ
ചാന്ദ്രസ്സ്വർണ്ണവർണ്ണാന്തരമപിതരിയാ
കൃഷ്ണസാരസ്സസാര
കണ്ഠേകാളം കലേശഃ പുനരപിമലിനഃ.
സ്യാൽപുനസ്ത്വദ്രിപുസ്ത്രീ-
നേത്രാംഭഃകപോലക്ഷാളിത ജലനിധിസം-
ബന്ധസംസർഗ്ഗയോഗഃ.

ഭാവം — ബുദ്ധിമാനായ രാജാവേ! അങ്ങയുടെ കീർത്തികൊണ്ട് ആകാശം വെളുത്തപ്പോൾ ചന്ദ്രനിലുള്ള കൃഷ്ണമൃഗം നിറംമാറിയതുകൊണ്ടോ എന്നു ഭയപ്പെട്ട ശിവനെ ശരണം പ്രാപിച്ചു. ചന്ദ്രൻ പിന്നെയും കളങ്കിയായിത്തീർന്നു. അതിനു കാരണം അങ്ങയുടെ ശത്രുസ്ത്രീകളുടെ കവിളുകളിൽ കണ്ണുനീരാകുന്ന സമുദ്രത്തിൻ്റെ സംസർഗ്ഗമാണെന്നു ഞാൻ വിചാരിക്കുന്നു.

147. കസ്ത്വംഭോഃ! ഖലേശ്വരോഹം, ഇഹ കിം
ഘോരേവനേവർത്തസേ?
സിംഹവ്യാഘ്രവൃകാദിഭിർവ്വനമൃഗൈഃ
ഖാദ്യോഹമിത്യാശയാ
കസ്മാന്മുഞ്ചസി കോമളാംതനുമിമാം?
മദ്ദേഹമാംസാശന-
പ്രത്യുല്പന്നനൃമാംസഭക്ഷണധിയാ
ഖാദന്തു സർവ്വാഞ്ജനാൻ.

ഭാവം—ഏടോ! വഴിപോക്ക! താനാരാണ? ഞാൻ ഖലേശ്വരനാണ്. ഭയങ്കരമായ ഈ കാട്ടിലിരിക്കുന്നതെന്തിനാണ്? സിംഹം, പുലി, ചെന്നായ തുടങ്ങിയ വനമൃഗങ്ങൾ എന്നെ പിടിച്ചുതിന്നട്ടെ എന്നു കരുതീട്ടാണ്. മനോഹരമായ ഈ ശരീരം നീയെന്തുകൊണ്ട് ഉപേക്ഷിക്കുന്നു? എന്റെ മാംസത്തിന്റെ സ്വാദുകൊണ്ട് മനുഷ്യമാംസത്തിന്റെ രസമറിഞ്ഞ ആ മൃഗങ്ങൾ സർവ്വജനങ്ങളേയും തിന്നൊടുക്കുവാൻ വേണ്ടിയാണ്.

148. സാഹിത്യേ സുകുമാരവസ്തുനി ദൃഢ-
ന്യായഗ്രഹഗ്രന്ഥിലേ
തർക്കേ വാ മയി സംവിധാതരി സമം
ലീലായതേ ഭാരതീ
ശയ്യാ വാസ്തു മൃദൂത്തരച്ഛദവതീ
ദർഭാങ്കുരൈരാസ്തൃതാ
ഭൂമിർവ്വാ ഹൃദയംഗമോ യദി പതി-
സ്തുല്യാ രതിർയ്യോഷിതാം.

(ചാക്യാർക്കൂത്തിലെ വിദൂഷകശ്ലോകമാണിത് സ്ത്രീവർണ്ണനമാണ് പ്രകൃതം.)

---

156. മാതഃ കേളിഗൃഹം ന യാമി, സുഭഗേ!
കസ്മാച്ച ചന്ദ്രാനനേ!
ജാമാതാ തവ നിർദ്ദയോ ഭുജലതാ-
ബദ്ധോ നമാം ബാധതേ
അംഗാനി വ്രണിതാനി ഹന്ത നഖരൈ-
ർദ്ദന്തൈർദ്ദശത്യാധരം
നീവീബന്ധനമോചനം ച കുരുതേ
നിദ്രാം ന ലേഭേ നിശി.

ഭാവം — അമ്മേ! ഞാൻ ശയനഗൃഹത്തിലേക്ക പോകുന്നില്ല. എന്തുകൊണ്ടാണെന്നു മകളെ! അമ്മയുടെ ജാമാതാവ് ദയയില്ലാത്തവനാണ്. എന്നെ കെട്ടിപ്പിടിച്ച് ഞെരുക്കുന്നു. നഖങ്ങൾകൊണ്ടെന്റെ ശരീരം മുഴുവൻ മുറിഞ്ഞു. ചുണ്ടു കടിച്ചുമുറിച്ചു. ഇന്നല്ല വസ്ത്രം അഴിക്കുകകൂടി ചെയ്തു. രാത്രി ഉറക്കം വന്നില്ല. (ഒരു നവോഢ, മാതാവിനോടു പറഞ്ഞതാണിത്. ബാല്യമേതാൽസുകനായ ഭർത്താവിന്റെ സുരതത്തിനു സഹായമുണ്ടായില്ലെന്നും, അതുനിമിത്തം താൻ ദുഃഖിക്കുന്നുവെന്നും സാരം.)

പ്രാതർദ്ദ്യൂതപ്രസംഗേനമദ്ധ്യാഹ്നേസ്ത്രീപ്രസംഗതഃ
രാത്രൌചോരപ്രസംഗേനകാലംനയതിപണ്ഡിതഃ.

ഭാവം — രാവിലെ ചൂതുകളിയെ പ്രസംഗിച്ചും (ഭാരതം വായിച്ചും) ഉച്ചയ്ക്കു സ്ത്രീയെ വർണ്ണിച്ചും (രാമായണം വായിച്ചും) രാത്രി കള്ളക്കഥ പറഞ്ഞും (ഭാഗവതം വായിച്ചും) പണ്ഡിതൻ കാലം കഴിക്കുന്നു.

ചക്രുര്‍ല്ലോകസ്യമംഗളാനിജഗതാം
ദ്രോഗ്ദ്ധൄന്നിയാതൂനിയോ
ജഗ്ദ്ധ്വന്യസ്യംപ്രണമാമിപൂര്‍ണ്ണകരുണം
ശ്രീപൂര്‍ണ്ണവേദേശ്വരം.

ഭാവം — ആരുടെ തത്വത്തെ അറിവാന്‍ ബ്രഹ്മാവും ശക്തനായില്ലയോ! ബ്രഹ്മാപനായ ആരെ മഹാലക്ഷ്മി സപ്രയത്നം വരിച്ചുവോ? ആരില്‍നിന്നു വിചിത്രമായ ലോകമുണ്ടാകുന്നുവോ? ആര്‍ ലോകത്തിനു മംഗളങ്ങളെ ചെയ്യുന്നുവോ? ആര്‍ ലോകദ്രോഹികളായ രാക്ഷസന്മാരെ നിഗ്രഹിച്ചുവോ? ആ ഈപ്പൂര്‍ണ്ണനിളുമായപ്പനെ ഞാന്‍ നമസ്കരിക്കുന്നു.

ശതവൈദ്യസമാപത്നീ ശതപത്നീസമോരവിഃ
ശതസൂര്യസമാമാതാ ശതമാതാഹരീതകീ

ഭാവം — പത്തു വൈദ്യന്മാരുടെ ചികിത്സാഫലം ഒരു ഭാര്യയില്‍നിന്നും, പത്തു ഭാര്യമാരുടെ ശുശ്രൂഷാഫലം ഒരു സൂര്യനില്‍നിന്നും പത്തു സൂര്യന്റെ പ്രകാശത്തിന്റെ ഫലം ഒരു മാതാവില്‍നിന്നും, പത്തു മാതാവിന്റെ ഹിതകാരിത്വത്തിന്റെ ഫലം ഒരു കടുക്കയില്‍നിന്നും സിദ്ധിക്കും.

യംയഥാമന്യതേലോകോവിദ്യയാഭിജനേനച
തസ്മാല്‍കിഞ്ചിദധസ്തിഷ്ഠേത്തദാതദ്ധപരംപദം.

ഭാവം — വിദ്യകൊണ്ടും ആഭിജാത്യംകൊണ്ടും ജനങ്ങള്‍ ഒരാളെ ഏതു നിലയില്‍ വിചാരിക്കുന്നുവോ? ഉയര്‍ന്ന പദവിയിലെത്താനാഗ്രഹിക്കുന്നവന്‍ അതിലും അല്പം താണ പടിയില്‍ നില്ക്കണം. (ഡാഷ് അതതെന്നര്‍ത്ഥം.)

184. യാമാംപ്രയാന്തുപഗുഹ്യവിയോഗഖിന്നാ
യാമാവസാനസമയേ ചരമേ ജഗന്ത്യാഃ

മാമേതി സാശ്രുനിവഹൈരവദൽ കടാക്ഷൈ-
സ്താമേവ താമരസചാരുമുഖീം സ്മരാമി.

ഭാവം.—പ്രഭാതത്തിങ്കൽ പോവാനനുവദിക്കണേ എന്നെ ആലിംഗനം ചെയ്തു കണ്ണുനീർ നിറഞ്ഞ കടാക്ഷങ്ങളെക്കൊണ്ടു പോകരുത് എന്നു പറഞ്ഞ ആ സുന്ദരിയെ ഞാൻ സ്മരിക്കുന്നു. (ഇത് പ്രഷിവിപോരന്റെയാണെന്നു )

165. ഭാതി! ജാതാനുകമ്പാ ഭവശരണമയേ
മല്ലികേ കുപ്പകൈതേ
കൈതേ! കൈതേരിമാക്കംകബരിയിലണിവാൻ
കയ്യയത്തും ഭയായാം
എന്താണോതാൻമലിയാനലർശരപരിതാ-
പോദയാതാഗ്രഹിതാൻ
നീതാൻ നീതാനണഞ്ഞീടുക ചടുലകയൽ
കണ്ണിതൻകണ്ണുലേ.

(കൈതേരി—ഒരു ഭവനപ്പേർ. മാക്കം—ഒരു സ്ത്രീയുടെ പേർ.)

---

166. ചതുരം തുരഗം പരിവർത്തയതേ
പഥി പാന്ഥജനാൻ പരിമർദ്ദയതേ
തദിദം തവ ബാഹുബലം ന സഖേ!
ഭഗിനീഭഗഭാഗ്യഭവോ വിഭവഃ.

ഭാവം.—ചാതുര്യസാമർത്ഥ്യത്തോടെ കുതിരസ്സവാരി ചെയ്യുന്നു. വഴിയേ നടക്കുന്നവരെയെല്ലാം പ്രഹരിക്കയും ചെയ്യുന്നു. ചങ്ങാതി! ഇതു നിന്റെ കയ്യൂക്കുകൊണ്ടു സാധിക്കുന്നതല്ല. നിന്റെ ഉടപ്പിറന്നവളുടെ...ഭാഗ്യം നിമിത്തമാണ് (നേത്യാ

ജയുടെ ഉടപ്പിറന്നവൻ കതിരയെ ഓടിക്കയോ ഉദാം ചൊല്ലിയതാണത്രെ.)

മാരാരേ തവ ദാസോഹം വാരിയസ്യ ജടാന്തരേ
യംപ്രാഹുരവ്യയം പ്രാജ്ഞാ സ്തന്ത്രിനേത്രം നമാമ്യഹം.

ഭാവം — ഹേ മാരാരേ! അഹം തവ ദാസഃ അസ്മി, യസ്യ ജടാന്തരേ വാരി അസ്തി. പ്രാജ്ഞാഃ യം അവ്യയം പ്രാഹുഃ, തം ത്രിനേത്രം അഹം നമാമി, എന്ന് അന്വയം. ഇതിൽ മാരായം, വാരിയനും, എമ്പ്രാനും, തന്ത്രിയും വന്നിട്ടുണ്ട്. ഉത്സവബലിക്ക വേണ്ടവരാണല്ലോ ഇവർ. ഇതു തന്ത്രസമുച്ചയകർത്താവായ ചേന്നാസ്സു നമ്പൂരിയുടേതാണത്രെ.

168. രാധേയനെന്തടിസ്ഥിതീകേ—
ളിവനേകളാളിരാഗമതയതേ
ചപലകളായവനാശചി—
പ്രിയതമമാരോദയാർദ്രതാചതുരം.

ഇതു പട്ടത്തു കണ്ടുണ്ണിനമ്പിയാരുടെ ശ്ലോകമാണ്. നന്നെ ശ്രമിച്ചാൽ ഇതു കഥയാളി പദ്യമാവും.

ഹിതംപഥ്യംവദേദ്രാജ്ഞി പത്ഥ്യമേവ ച ബന്ധുഷു
ഹിതമേവവദേൽസ്ത്രീഷു നവദേദരിമൂർഖയോഃ.

ഭാവം — രാജാവിനോട് ഹിതമായും പഥ്യമായും ഉള്ളവാക്ക പറയണം. ബന്ധുക്കളോട് പഥ്യമേ പറയാവു. സ്ത്രീകളോട് ഇഷ്ടം പറയണം. ശത്രുവിനോടും മൂഢനോടും സംസാരിക്കതന്നെ ചെയ്യരുത്.

170. എന്തു മച്ചിത്തകാമ്പാമഗതിസ്വവദനേ!
യൌവ്വനാക്രീഡമാംനി—

നാംഗേ പോന്നു കളിപ്പാൻ മധുരമൊഴി! പലനാ
ളായി കണ്ടില്ല ഞാനോ
കങ്കൊണ്ടാണോ വരാഞ്ഞൂ കുചഭരതിമിരേ
നാഭികൂപത്തിൽ മുങ്ങി-
പ്പോണ്ടാണോ തുംഗപീനസ്തനഗിരിതടതോ
വീണു കൈകാലൊടിഞ്ഞോ?

---

പത്രപുഷ്പേ സമേ രാഗഃ പുഷ്പാധിക്യേ വിരാഗതാ
ചൂർണ്ണാധിക്യേ തു ദൗർഗന്ധ്യം പത്രാധിക്യേ സുഗ
(ന്ധതാ.

ഭാവം—വെറ്റിലയും അടയ്ക്കയും സമമായാൽ ചുവപ്പുണ്ടാകും. അടയ്ക്ക അധികമായാൽ ചുവക്കില്ല. ചുണ്ണാമ്പധികമായാൽ ദുർഗന്ധവും, വെറ്റില അധികമായാൽ സുഗന്ധവുമുണ്ടാവും. (മുറുക്കിന്റെ യോഗം)

172. ഉഗ്രാക്ഷം ചക്രപാതപ്രദലിതവസുധാ-
മണ്ഡലം ഡിണ്ഡിമോത്ഥ-
ധ്വാനം ഉഷ്ണീമുഖാത്ത്യായതനളിനമഹാ-
ധൂമപൃഷ്ഠൽഗവാക്ഷം
അന്യോന്യോത്ഥ്യൽസലാഗീർണ്ണൂഢമതിരചിതാ
ഡംബരാരോരൂഢണം
സാമോദം ധൂമയന്ത്രപ്രകടിതശകടം
നാമ ഭൗമം വിമാനം.

(തീവണ്ടി നടപ്പായപ്പോൾ കണ്ട പാറന്നൂതിരി എഴുതിയതാണിത്.)

174. വീരാഗ്രേസര! രാമവർമ്മനൃപതേ!
ത്വദ്വൈരികാന്താനനേ
ധാവന്ത്യഃ സ്തന, യാന, രോമലതികാ
വ്യാഹാരലീലാഭൃതഃ
പ്രാപ്താൻ കോകമരാളപന്നഗശുകാൻ
സന്ധത്തി വക്ത്രേന്ദുനാ
മദ്ധ്യേനാപി കുചേന കങ്കണലസ-
ദ്വൈഡൂര്യരത്നൈരപി.

ഭാവം — ഹേ വീരനായ രാമവർമ്മരാജാവേ! സ്തനങ്ങൾ, സഞ്ചാരം, രോമരാജി, വാക്ക് എന്നിവകളെ ധരിക്കുന്നവരായ അവരുടെ വൈരിരാജസ്ത്രീകൾ കാട്ടിലോടുമ്പോൾ നേരിട്ടുവരുന്ന ചക്രവാകങ്ങൾ, അരയന്നം, സർപ്പങ്ങൾ, തത്തകൾ എന്നിവയെ മുഖചന്ദ്രൻ, മദ്ധ്യഭാഗം, കുചം, വളകളിലുള്ള വൈഡൂര്യരത്നം എന്നിവകളെക്കൊണ്ടു തടുക്കുന്നു.

അതികാമാദ്ദശഗ്രീവോപ്യതിലോഭാൽസുയോധനഃ
അതിദാനാദ്ധതഃ കർണ്ണഃ അതിസർവ്വത്ര വർജ്ജയേത്.

ഭാവം — അതികാമംകൊണ്ടു രാവണനും, അത്യാഗ്രഹം കൊണ്ടു ദുര്യോധനനും, അതിദാനംകൊണ്ടു കർണ്ണനും നശിച്ചു. അതുകൊണ്ടു "അതി" എല്ലാററിലും വർജ്ജിക്കണം.

175. ആഴിക്കെട്ടിന്നകത്തങ്ങഖിലഗുണഗണം
തേടുമക്കണ്ണുലേശൻ
വാഴും നാട്ടങ്ങനേകം പകലിരവുവിടെ-
പ്പുണ്ടു പേടിക്കവേണ്ടാ

കോഴിക്കോട്ടും നടപ്പാനിളപൊഴുതെങ്ങുത-
ല്ലുങ്ങളമാങ്കാവിൽനിന്നു-
മൊഴുക്കുണ്ണാറ്റാറ്റംപറിക്കുന്നിതു യുവഹൃദയം
കാണുന്നുകടോ കാലഭേദം.

(കുന്നലക്കോൻ=സാമൂതിരി രാജാവ്. മാങ്കാവ്=കോഴിക്കോട്ടുള്ള ഒരു പ്രദേശം.)

---

176. കേചിൽ ഭഗ്നാഃ സ്വഭ്യപാദസ്യേതി സന്ധൌ
കേചിൽ ഭഗ്നാ യുഷ്മദസ്മൽപ്രയോഗേ
കേചിൽ ഭഗ്നാഃ കാരകപ്രക്രിയായാം
സർവ്വേ ഭഗ്നാ ണേരണുപ്രക്രിയായാം.

ഭാവം—വ്യാകരണശാസ്ത്രം പഠിക്കുന്നവരിൽ ചിലർ "സ്വഭ്യപാദസ്യ" എന്ന സന്ധിയിലും ചിലർ, "യുഷ്മദസ്മൽ" പ്രയോഗങ്ങളിലും, ചിലർ "കാരകപ്രക്രിയ"യിലും എല്ലാവരും 'ണേരണുപ്രക്രിയകളിലും ഭഗ്നാശന്മാരായിത്തീരുന്നു.

ഖല്വഃ പ്രഥമം വന്ദ്യഃ സജ്ജനാസ്തദനന്തരം
മുഖപ്രക്ഷാളനാൽ പൂർവ്വം ഗുദപ്രക്ഷാളനം യഥാ.

ഭാവം—ഖല്വനെത്തന്നെ മുമ്പു വന്ദിക്കണം. സജ്ജനങ്ങളെ അതിനുശേഷമേ വന്ദിക്കാവൂ. മുഖം കഴുകുന്നതിനുമുമ്പെ മലദ്വാരം കഴുകുന്നതുപോലെ.

178. അന്യാസു താവദുപമർദ്ദസഹാസു ഭൃംഗ!
ലോലം വിനോദയ മനസ്സുമനോലതാസു
ബാലാമജാതരജസം കലികാമകാലേ
വ്യർത്ഥം കദർത്ഥയസി കിം നവമല്ലികായാഃ.

ഭാവം—ഹേ വണ്ടേ! നിൻെറ കഷ്ടങ്ങൾ സഹിക്കാൻ ശക്തിയുള്ള മററു പുഷ്പലതകളിൽ അതുവരെ നിൻെറ ചപല മനസ്സിനെ വിനോദിപ്പിക്കുക. നവമല്ലികയുടെ വിടരാത്ത ഈ പൂമൊട്ടിനെ കാലമാവുന്നതിനുമുമ്പെ വെറുതെ എന്തിനു പദ്രവിക്കുന്നു. (വ്യംഗ്യാർത്ഥം സ്പഷ്ടം.)

179. ആയാതാ ന ച ബന്ധുലാഃ പരിജനോ-
ഽപ്യന്യത്ര സമ്പ്രേഷിതഃ
സാ യാതാ പിതൃമന്ദിരം വയമപി
പ്രായേണ യാത്രോന്മുഖാഃ
ഗന്തവ്യം ഭവതാന്യദീയഭവനം
ഭോക്തും യദിച്ഛാസ്തി ചേ-
ന്നോ ചേദത്ര വസുന്ധരൈവ ഭവത-
സ്തല്പായ കല്പിഷ്യതാം.

ഭാവം— അരി കൊണ്ടുവന്നിട്ടില്ല. ഭൃത്യന്മാരെ മറെറാരു ദിക്കിലേക്കയച്ചിരിക്കുന്നു. അവൾ അച്ഛൻെറ വീട്ടിലേക്കുപോയി. ഞാനും പോവാൻ ഒരുങ്ങുകയാണ്. അതുകൊണ്ട് ഉണ്ണണമെങ്കിൽ മറെറാരു വീട്ടിൽ പോണം. അല്ലാത്തപക്ഷം ഇവിടെ നിലത്തുതന്നെ കിടക്കാം. (സന്ന്യാസിയായ വഴിപോക്കനെ ക്ഷണിച്ചു വരുത്തി പുല്ലായയിലിരുത്തി ഒടുവിൽ പറയുന്നതാണിത്. ഇങ്ങിനെ പറഞ്ഞശേഷം പുല്ലായ വലിച്ചെടുത്ത് അകത്തിട്ടു പൂട്ടി അയാൾ പുറത്തു പോയിയത്രെ.)

180. ചൊല്ലാമെല്ലാത്തതെല്ലാം പറകിലുമിളമാൻ-
കണ്ണിയാമുണ്ണിയോമൽ-

ക്കെല്ലാരെക്കൊള്ളമെന്നെ പ്രതിയോഗികനിവൃ-
ണ്ടെന്നാലും ഞാനറിഞ്ഞേൻ
ചൊല്ലേറും ചോരിവായ്ത്തേനിവനരുകൊതി
മുമ്പിനാൽ നല്കിനാലെ- (പെട്ടം
ന്നെല്ലാം ചിന്തിച്ചു മററങ്ങൊരുവനുസരസം
നല്കിയേതന്നുകൊള്ളൂ.

---

സരസവിരസഗേഹം രോഗമുക്താമൊ ന ഗച്ഛേ-
ദ്വിരസസരസഗേഹം കഷ്ടപക്ഷേ പ്രയാതു
വിരസവിരസഗേഹം മാ കദാചിത്തോപി ഗച്ഛേൽ
സരസസരസഗേഹം യാതു താപോപശാന്ത്യൈ.

ഭാവം — സരസവിരസന്റെ വീട്ടിൽ ക്ഷേമത്തിന്നു പോകയരുത്. വിരസസരസന്റെ വീട്ടിൽ മുട്ടിയപക്ഷം പോകാം. വിരസവിരസന്റെ വീട്ടിൽ വിശന്നു വലഞ്ഞാലും പോകരുത്. ക്ഷീണം മാറണമെങ്കിൽ സരസസരസന്റെ വീട്ടിൽ പോകണം. (സരസവിരസന്റെ സ്വഭാവം മുൻശ്ലോകംകൊണ്ടു മനസ്സിലാക്കാം.)

182. വന്ദേ തനയം വക്ത്രാഃ
നിരർത്ഥകം ലളിതലാസ്യം ഷേവക്ത്രാഃ
ഗപ്രഗമം ലാനന്ദം
പശുപയം നാത്ര കലിതനന്ദാനന്ദം.

ഭാവം — വക്ത്രാഃ എന്ന പദം നിരർത്ഥകമാണ്. ഗപ്രഗമം, ലാനന്ദം എന്ന രണ്ടു പദം ഉതിച്ചില്ല. ബാക്കി — ലളിതലാസ്യം, കലിതനന്ദാനന്ദം, ഷേവക്ത്രാഃ തനയം വന്ദേ. എ

ണനായം. (ഇതു മഹാകവി ഭോജന്റെയാണത്രെ. നാലു പദ ങ്ങൊപ്പിച്ചാൽ ശ്ലോകമാവുമെന്നു കരുതുന്ന ചില കവികളെ പരിഹസിക്കുന്നതാണിതു്.)

183. അനക്ഷരജ്ഞേന നരേണ സാകം
സംഭാഷണം ശൂദ്രനിഷേവണം ച
ആലിംഗനം ലംബപയോധരാണാം
പ്രത്യക്ഷദുഃഖം ത്രയമേവ ഭൂമൗ.

ഭാവം — അക്ഷരമറിയാത്തവനോടു സംസാരിക്കുക, ശൂദ്രരെ സേവിക്കുക, മുലവീണ സ്ത്രീകളെ ആലിംഗനം ചെയ്ക എന്നീ മൂന്നു സംഗതികൾ പ്രത്യക്ഷദുഃഖങ്ങളാകുന്നു.

മന്നിന്ദയാ യദി ജനഃ പരിതോഷമേതി
നന്വപ്രയത്നസുലഭോയമനുഗ്രഹോ മേ
ശ്രേയോർത്ഥിനോ ഹി പുരുഷാഃ പരതുഷ്ടിഹേതോഃ
ദുഃഖാർജ്ജിതാന്യപി ധനാനി പരിത്യജന്തി.

ഭാവം — എന്നെ നിന്ദിക്കുന്നതുകൊണ്ടു ജനങ്ങൾക്കു സന്തോഷമുണ്ടാവുമെങ്കിൽ എനിക്കു എളുപ്പത്തിൽ ലഭിക്കുന്ന അനുഗ്രഹമാകുന്നു. ശ്രേയസ്സുണ്ടാവണമെന്നു് ആഗ്രഹിക്കുന്നവർ പണിപ്പെട്ടു സമ്പാദിച്ചിട്ടുള്ള ധനംകൂടി അന്യന്മാരെ സന്തോഷിപ്പിക്കാനായി ഉപേക്ഷിക്കുന്നുണ്ടല്ലോ

തിരുനെല്ലിബ്ബലിക്കല്ലോ ശിവപേരൂർശാന്തിയോ
അഥവാഹന്തള്ളാത്തിക്കല്ലോനീ? ചൊല്ലുവല്ലഭ!

(അമ്മയുടെ ദീക്ഷകാലത്തു്, വേശ്യയായ തന്റെ ഭാര്യ ക്കു ഒരാളെഴുതിയ ശ്ലോകമാണിതു്. തിരുനെല്ലി ബലിക്കല്ലു പിണ്ഡംവെച്ചു കഴിയുന്നതുവരെ മുൻപണം കൊടുത്തവന്റെ

യായിരിക്കും. ഇസ്ലിവരപ്പത്തർ ശാന്തി സ്ഥിരമായി കൊളേളണ്ട താണ്. കണ്ണാന്തിക്കച്ച് എല്ലാവരും ഉപയോഗിക്കാവുന്നത ണല്ലോ.)

186. ദത്തം മയാ പത്രമിദം നവയൌവനായ
ത്വം സത്വരംകുരു ചിരാ ശൈശവ സാധയതി
കാമസ്യ ഹസ്തലിഖിതാക്ഷരമാലികേവ
രോമാവലീ വിജയതേ കുലജേക്ഷണായാഃ.

ഭാവം—ഈ സമ്മാനം ഞാൻ യൌവനത്തിനു കൊടുത്തിരിക്കുന്നു, ഹേ ബാല്യമേ! നീ വേഗം വല്ല വഴിക്കും പൊയ്ക്കൊൾക, എന്നിങ്ങനെ കാമദേവന്റെ കൈകൊണ്ടെഴുതിയിരിക്കുന്ന കത്തിൽ ഈ സുന്ദരിയുടെ രോമാവലി ശോഭിക്കുന്നു.

187. അബ്ദേ ചിന്ദാധിസമമിതേ ശ്രീതുലാസ-
ത്തുംഗേ സ്വതുംഗേ സിത-
പക്ഷ്യാം പരമന്ത്യഭേശാരഭിനോ
ലഗ്നേ കുംഭാരേഃ പരേ
പ്രാസാദോന്തമനാദ്യനന്തശയനേ
ശ്രീബാലമാർത്താണ്ഡഭൂ-
പാലേനൈകശിലാത്സ്വഭോനാ മണ്ഡപഃ
കല്പാന്തമാലോക്യതാം.

(തിരുവനന്തപുരം പത്മനാഭസ്വാമിക്ഷേത്രത്തിലെ ഒറ്റക്കൽ മണ്ഡപത്തിന്മേലെഴുതിട്ടുള്ള ശ്ലോകമാണിത്.)

188. ജഗദധിപാലോമോരോ!
നായോനരിയോ ജയതൃശ്രുതം

191. യാം ചിന്തയാമി മനസാ മയി സാ വിരക്താ
സാപ്യന്യമിച്ഛതി പതിംസ ജനോന്യസക്തഃ
അസ്മൽകൃതേ ച പരിശുഷ്യതി കാചിദന്യാ
ധിക്താം ച തം ച മദനം ച ഇമാം ച മാം ച

ഭാവം—ഞാനാഗ്രഹിക്കുന്നവൾക്കെന്നിലനുരാഗമില്ല. അവൾ മറ്റൊരുവനെ കാമിക്കുന്നു. അവൻ മറ്റൊരുത്തിയെ കാമിക്കുന്നു. എന്നെ വേറൊരുത്തി കാമിക്കുന്നു. അവളും, അവനും, ഇവളും, ഞാനും ഈ ഞങ്ങളെ അപകടത്തിലാക്കിത്തീർത്ത കാമനും കൊള്ളരുതാത്തവർതന്നെ.

യേനസൌഹൃദമിച്ഛന്തി തേനത്രീണിനകാരയേൽ
വാഗ്വാദമർത്ഥസംബന്ധം പരോക്ഷേ ദാരദർശനം.

ഭാവം—ഒരുവനോടു സ്നേഹത്തിലിരിക്കണമെങ്കിൽ, അവനോടു വാഗ്വാദം ചെയ്യുകയോ, പണമിടപാടു ചെയ്യുകയോ, അവനില്ലാത്ത സമയം അവന്റെ ഭാര്യയെ ചെന്നു കാണുകയോ അരുത്.

193. ഇന്ദീവരസ്യ സവിധേ വസതിഃ സമന്താ-
ന്ദിന്ദിരാസഹചരാശ്ച ചിരാത്തഥാപി
മണ്ഡൂക!കിന്നു കഥയാമി സഖേ! തദന്തഃ
സ്യന്ദന്മരന്ദകണികാപി സുദുർല്ലഭാ തേ.

ഭാവം—ഹേ മണ്ഡൂക! നീ താമരപ്പൂവിന്റെ അരികെയാണു താമസിക്കുന്നത്. വളരെക്കാലമായി വണ്ടുകളോടു കൂട്ടുകെട്ടുണ്ട്. ചങ്ങാതി! ഞാനെന്താണു പറയേണ്ടത്? അതിലുള്ള ഒരു തുള്ളി തേൻപോലും നിനക്കു ദുർല്ലഭമാണല്ലോ.

194. ഉൽകൃഷ്ടമദ്ധ്യമനികൃഷ്ടജനേഷു മൈത്രീ
യദ്വച്ഛിലാസു സികതാസു ജലേഷു രേഖാ
വൈരം ക്രമാദധമമദ്ധ്യമസജ്ജനാനാം
യദ്വച്ഛിലാസു സികതാസു ജലേഷു രേഖാ.

ഭാവം—ഉത്തമമദ്ധ്യമാധമന്മാരുടെ സ്നേഹം ക്രമേണ ശിലാരേഖ, സികതാരേഖ, ജലരേഖ ഇവകൾക്കു തുല്യമാകുന്നു. അധമമദ്ധ്യമോത്തമന്മാരുടെ വൈരവും അതുപോലെ ശിലാരേഖ, സികതാ(മണൽ) രേഖ, ജലരേഖ ഇവയ്ക്കു തുല്യമാകുന്നു.

195. പാലോലുംവെട്ടമപ്പോളണിമണികൾതിള-
ങ്ങിടുമാറാട്ടുകട്ടിൽ-
ചേലോലും സച്ചിദാനന്ദമായിവിലസുമസാ-
മാന്യചൈതന്യമൂർത്തേ!
ആലോചിച്ചാലസാദ്ധ്യം തവമഹിമപുക-
ഴ്ത്തീടുവാനിന്നുമെന്നാൽ
ഭൂലോകത്തിൻ സ്വരൂപത്തെയകമലരിൽതിരയുമാ-
നന്ദസത്തേ! നമസ്തേ.

---

196. അനന്തശാസ്ത്രം ബഹുവേദിതവ്യ-
മല്പശ്ച കാലോ ബഹവശ്ച വിഘ്നാഃ
യത്സാരഭൂതം തദുപാസിതവ്യം
ഹംസോ യഥാ ക്ഷീരമിവാംബുമിശ്രം.

ഭാവം—ശാസ്ത്രമോ, അപാരം, അറിയേണ്ടതോ, അസംഖ്യം. കാലമോ, സ്വല്പം, വിഘ്നങ്ങളോ, അനവധി. അതുകൊണ്ടു വെള്ളംചേർന്ന പാലിൽനിന്നു ഹംസം പാൽ മാത്രം കുടിക്കുന്നതുപോലെ സാരമായിട്ടുള്ളതിനെ ഗ്രഹിക്കുകയേ വേണ്ടൂ.

200. നാലഞ്ചാത്യന്തലോലപ്രസവശരമെട-
ത്താംഗജൻപാഞ്ഞടുത്താൽ
പാലഞ്ചുംവാണിയാളിൻതൻതടമുലമലയിൽ
ചെന്നൊളിക്കാം കളിക്കാം
കാലൻചുട്ടുള്ളകാളായസമുസലമെട-
ത്തന്തികേ പാഞ്ഞടുക്കും-
കാലംചൂലിന്റെ കൊങ്കത്തടവുമധരവും
കണ്ടിരിക്കാം മരിക്കാം.

---

201. ഉച്യതാം സമയോതീതഃ
സ്വപ്നമഗ്രേ ഭവിഷ്യതി
ഇതിപാഠയതാം ഗ്രന്ഥേ
കാഠിന്യം കുത്രവൎത്തതേ.

ഭാവം—വായിച്ചു, സമയം പോയി, മനസ്സിലായില്ലെങ്കിൽ പിന്നെ മനസ്സിലാവും. ഇങ്ങിനെ പഠിപ്പിക്കുന്ന ഗുരുനാഥന്മാൎക്ക് ഏതു ഗ്രന്ഥത്തിലാണ് കാഠിന്യം തോന്നുക.

202. ഭോക്തുകാമസ്യവിപ്രസ്യനാലംദശയോജനം
ദണ്ഡിതസ്യതുശൂദ്രസ്യ നാലം ശതയോജനം.

ഭാവം—സദ്യക്കൊതിയനായ ബ്രാഹ്മണനു പത്തു യോജനദൂരം സാരമില്ല. പടയിൽ പേടിച്ചോടുന്ന ശൂദ്രനു നൂറു യോജന ഒരു ദൂരമല്ല. (തോലൻ.)

203. ഇന്ദുംകൈരവിണീവകോകപടലീ-
വാംഭോജിനീവല്ലഭം
മേഘംചാതകമണ്ഡലീവമധുപ-
ശ്രേണീവപത്മാകരം

ള്. തലകുത്തി കുനിയിട്ടു ഉയർത്തിയപ്പോൾ പൂർവ്വാർദ്ധവും, അ ളു പിന്നിലേക്കാക്കിയപ്പോൾ ഉത്തരാർദ്ധവും ഉണ്ടാക്കി.)

206. അംഭോധികന്യാപരിരംഭകാലേ
വ്രീളാവതീവക്ഷസിപത്മജംവിലോക്യ
നാഭീസരോജേ, നയനംമുരാരേ-
ർവ്വാമേതരം വാരയതി സ്മ ചിത്രം.

ഭാവം — ശ്രീഭഗവതി ഭർത്താവിനെ ആലിംഗനം ചെയ്യാനൊരുങ്ങിയപ്പോൾ നാഭികമലത്തിലിരിക്കുന്ന ബ്രഹ്മാവിനെ കണ്ടു ലജ്ജിച്ചിട്ടു വിഷ്ണുവിന്റെ വലത്തെക്കണ്ണു പൊത്തിപ്പിടിച്ചു. (വിഷ്ണുവിന്റെ വലത്തെക്കണ്ണു സൂര്യനാണെന്നും അതു മറഞ്ഞാൽ താമരപ്പൂവു കൂമ്പുമെന്നും, അപ്പോൾ ബ്രഹ്മാവു മറയുമെന്നും സാരം.)

207. അവസരരഹിതാപിവാണീ
ഗുണഗണസഹിതാനശോഭതേപുംസാം
രതിസമയേരുദന്തം
പ്രിയമപിതനയംശപത്യഹോജനനീ.

ഭാവം — അസന്ദർഭത്തിൽ പ്രയുക്തമായ വാക്കു ഗുണം തികഞ്ഞതായിരുന്നാലും ശോഭിക്കയില്ല. രതിസമയത്തിങ്കൽ കരയുന്ന കുട്ടിയെ പ്രിയപ്പെട്ടതായിരുന്നാൽകൂടി മാതാവു ശപിക്കയേ ചെയ്യുള്ളു.

208. ഹേഹേരംബ!കിമംബ!രോദിഷിപരം
കർണ്ണൌലുഠത്യഗ്നിഭൂഃ
കിംതേസ്കന്ദ!വിചേഷ്ടിതം,മമപുരാ
സംഖ്യാതവാൻ ചക്ഷുഷാം

ഇത്ഥം തേനചിതം ഗണേശ! ചരിതം
നാസാ പ്രമീതാംബ മേ
മാ മാ മേതി സുതൌ വിലോക്യ ഹസതീ
പായാദപായാദ്രിമാ.

ഭാവം—ഗണപതി! എന്താണമ്മേ! നീ കരയുന്നതെന്തിനാണ്? സുബ്രഹ്മണ്യനെന്റെ ചെവി പിടിച്ചു തിരിയ്ക്കുന്നു. സുബ്രഹ്മണ്യ എന്താണിത്? എന്റെ മുമ്പിൽ വന്നു കണ്ണുകളെള്ളി, ഗണേശ! ഇങ്ങിനെ ചെയ്തതു നന്നായില്ല. അമ്മേ! എന്റെ മക്കളെ, കുട്ടികളെ ഇങ്ങിനെയൊന്നും ചെയ്യരുതെ എന്നു പറഞ്ഞു നോക്കിച്ചിരിക്കുന്ന പാർവ്വതി ആപത്തു ശമിപ്പിക്കട്ടെ.

അമുംകകോളുവപുഷം ജടിലം ജലജാസനം
നമാമി നൌമി ധ്യായാമി സമംസോമം സഭാരതിം.

(സമം കാളുവപുഷം അം നമാമി. സോമം ജടിലം ഉം നൌമി. സഭാരതിം ജലജാസനം കം ധ്യായാമി. എന്നന്വയം. സമൻ=ശ്രീഭഗവതിയോടു കൂടിയവൻ, അൻ=വിഷ്ണു, സോമൻ=ഉമയോടുകൂടിയവൻ, ഉ=ശിവൻ, കൻ=ബ്രഹ്മാവ്.)

മുന്നംതളത്തിലിഹ ഞാൻ കടികൊണ്ടൊരാഖുതൊ-
ട്ടെന്നോമലന്നു നടയാളുടയാ കവാടം
ഇന്നെന്നുവാനൊരപരാധമതൊന്നു ചിന്തി-
ച്ചെന്നോമലിന്നു മുഖി വാതിലടച്ചുശേതേ.

(കവി, കുഞ്ചൻനമ്പ്യാരാണത്രെ.)

അത്യാസന്നാ വിനാശായ ദൂരസ്ഥാനഫലപ്രദാഃ
സേവ്യാ മദ്ധ്യമയാ വൃത്ത്യാ രാജവഹ്നിഗുരുസ്ത്രിയഃ.

ഭാവം—രാജാവ്, അഗ്നി, ഗുരു, സ്ത്രീ ഇവരോട് അധികമടുത്താൽ നാശമാണ് ഫലം. അടുക്കാതിരുന്നാൽ കാര്യം സാധിക്കില്ല. അതുകൊണ്ട് ഇടമട്ടിലാണിവരെ സേവിക്കേണ്ടത്.

212. പ്രഥമവയസി ദത്തം തോയമല്പം സ്മരന്തഃ
ശിരസി നിഹിതഭാരാ നാളികേരാ നരാണാം
സലിലമമൃതകല്പം ദദ്യുരാജീവനാന്തം
നഹി കൃതമുപകാരം സാധവോ വിസ്മരന്തി.

ഭാവം—ബാല്യത്തിൽ കൊടുത്ത വെള്ളത്തെ വിചാരിച്ചു തെങ്ങുകൾ ശിരസ്സിൽ ഭാരം ചുമന്നുകൊണ്ടു സ്വനാശകാലംവരെ മനുഷ്യർക്ക് അമൃതിനു തുല്യമായ ജലത്തെ കൊടുക്കുന്നു. സജ്ജനം ഉപകാരത്തെ മറക്കുകയില്ല.

സുമിത്രാനന്ദനാസക്ത മിമം രാജാനമീക്ഷ്യ വാ
അഥവാ മാം കൃശതനും ജലധേ! രോദിഷി സ്വയം.

ഭാവം—ഹേ സമുദ്രമേ! നീ സുമിത്രാനന്ദനാസക്തനായ (ലക്ഷ്മണപ്രിയൻ, എന്നും ബന്ധുക്കളെ സന്തോഷിപ്പിക്കുന്നതിൽ താല്പര്യമുള്ളവൻ എന്നും അർത്ഥം) ഈ രാജാവിനെ കണ്ടിട്ടോ അല്ലെങ്കിൽ കൃശതനുവായ (ഉദരം കുറഞ്ഞവൻ എന്നും അഗസ്ത്യനെന്നും അർത്ഥം) എന്നെ കണ്ടിട്ടോ നിലവിളിക്കുന്നതു? (രാജാവിനെ ശ്രീരാമനെന്നു കരുതിട്ടോ, എന്നെ അഗസ്ത്യനെന്നു വിചാരിച്ചിട്ടോ ആണോ നിലവിളിക്കുന്നത് എന്നു ചോദ്യം. ശ്രീരാമൻ മുമ്പെ സമുദ്രത്തെ ചിറകെട്ടി ഉപദ്രവിക്കയും അഗസ്ത്യൻ സമുദ്രത്തെ പാനം ചെയ്കയും ചെ

ച്ചിട്ടുണ്ടല്ലൊ. രാജാവിനെ ശ്രീരാമനോടും, തന്നെ അഗസ്ത്യനോടും സമുദ്രത്തിന്റെ ജലത്തെ കുടിച്ചതിനോടും ഉപമിച്ചിരിക്കുന്നു. ഇത് ഒരു രാജാവും, ഉയരം കുറഞ്ഞവനായ ഒരു കവിയും സമുദ്രക്കരയിൽ നടന്നുകൊണ്ടിരിക്കുമ്പോൾ രാജാവിന്റെ ആവശ്യപ്രകാരം കവി സമുദ്രത്തെ വർണ്ണിച്ചതാണ്. കവി പരേതനായ വി. വറെഴുത്തിക്കസ്സാണ്.

214\. പ്രായേണ വൈയാകരണാഃപിശാചാഃ
പ്രയോഗമന്ത്രേണ നിവാരണീയാഃ
ഉൽപ്ലുത്യ ഖല്ലുകവചോപതന്തോ
നിവാരണീയാ ന തു ഗൌതമീയാഃ

ഭാവം—വൈയാകരണന്മാരാകുന്ന പിശാചങ്ങളെ പ്രയോഗമന്ത്രംകൊണ്ടു തടുക്കാം. കവികളുടെ പുറകെ ചാടിക്കേറാൻ വരുന്ന താർക്കികന്മാരെ തടുക്കുവാൻ ഒക്കുകയില്ല.

215\. ഉണ്ടായിപോലൊരുകുതൂഹലമിന്നലെമെ
മണ്ടുന്നപാമ്പിനൊടണഞ്ഞൊരിളംചകോരം
കണ്ടിട്ടുകൊത്തിരുധിരംനിറയെക്കുടിക്കെ—
'ക്കണ്ടേൻകറുത്തരുധിരാംബുനിലാവുപോലെ'

---

216\. നടവിടഗായകഗണികാ—
ജ്യൌതിഷമുഖകന്ദരാണി യദി ന സ്യുഃ
വൈയാകരണകിരാതാ—
ദപശബ്ദമൃഗാഃ ക്വ യാന്തി സന്ത്രസ്താഃ?

ഭാവം—വൈയാകരണന്മാരെന്ന കാട്ടാളന്മാരെ ഭയപ്പെട്ടോടുന്ന അപശബ്ദമൃഗങ്ങൾ വേഷക്കാർ, വിടന്മാർ, പാട്ടു

കർ, വേശ്യകൾ, ജോത്സ്യന്മാർ ഇവരൊക്കെ മൂഢന്മാരാകുന്ന ഉ
ടമകളില്ലെങ്കിൽ എവിടെക്കു പോകുന്നു?

കവിതാവനിതാചൈവസ്വയമേവാഗതാവരാ
ബലാദാകൃഷ്യമാണാചേൽസരസാവിരസാഭവേൽ.

ഭാവം — കവിതയും, വനിതയും തനിയെ വശമായാലേ നന്നായിരിക്കയുള്ളു. ബലാല്ക്കാരേണ വലിച്ചു കൊണ്ടുവന്നാൽ സരസവും വിരസമാകും.

218. പതിരതീവ ധനീ സുഭഗോ യുവാ
പരവിലാസവതീഷു പരാങ്മുഖഃ
ശിശുരലങ്കുരുതേ നിലയാങ്ഗണം
തദപി സാ യുവതീ രുദതീ കഥം?

ഭാവം — ഭർത്താവു ധനവാനും സുന്ദരനും യൗവനയുക്തനും അന്യസ്ത്രീകളെ കാമിക്കാത്തവനുമാണ്. കുട്ടി മിറ്റത്ത് കളിക്കുന്നു. എന്നിട്ടും യുവതിയായ അവൾ, കരയുന്നു. കാരണമെന്തോ? (ഭർത്താവു സുഭഗനായതുകൊണ്ടാണ് കരയുന്നത്. സുഭഗൻ നല്ല നക്ഷത്രം (ദിവസം) നോക്കി വരുന്നവൻ.

219. പരിഫുല്ലകമലകാനന
പരിമളപരിരംഭപാവനഃ പവനഃ
ദയിതാരസി ശയിതാമപി
ദയിതാമഭിതാപയാംചക്രേ.

ഭാവം — വിടർന്ന താമരപ്പൂക്കളുടെ സുഗന്ധം ചേർന്ന ശുദ്ധമായ വായു, ഭർത്താവിന്റെ മാറിൽ കിടക്കുന്നവളാണെങ്കിലും ആ ഭാര്യയെ തപിപ്പിച്ചു (നേരം പുലർന്നതുകൊണ്ടാണ് താപമുണ്ടായത്.

220. ആഴക്കവാറടിയിലുള്ളതിലാശവെച്ചി
ട്ടേഴെട്ടിടങ്ങഴി ജലം വെറുതേകുടിച്ചു
കോഴപ്പുഴാധരിയെയൊന്നപ്പുണൎന്നുപോരാൻ
തോഴീജനങ്ങളെവൃഥാതൊഴുകേണ്ടിവന്നു.

---

ജനസ്ഥാനേ ഭ്രാന്തം കനകമൃഗതൃഷ്ണാന്ധിതധിയാ
വചോ വൈദേഹീതി പ്രതിപദമുദശ്രുപ്രലപിതം
കൃതാലങ്കാഭൎത്തുൎവ്വദനപരിപാടീഷു ഘടനാ
മയാപ്തം രാമത്വം കുശലവസുതാ നത്വധിഗതാ.

ജനസ്ഥാനം=ദണ്ഡകാരണ്യത്തിലെ ഒരു ഭാഗം | ഇതു ഒ കൎമ്മം. കനകമൃഗതൃഷ്ണാന്ധിതധീ=പൊന്മാനെ ആഗ്രഹിച്ചു മോഹിച്ചുപോയ ബുദ്ധി + ധനമാകുന്ന മൃഗതൃഷ്ണയിൽ ഭ്രമിച്ച ബുദ്ധി. വൈദേഹി ഇതി വചഃ=സീത എന്ന വാക് + വല്ലതും തരണേ എന്ന യാചനാവാക്. ലങ്കാഭൎത്തൃ=രാവണന്റെ. അലംകാഭൎത്തൃ=ശ്രേഷ്ഠനായ യജമാനന്റെ) ഞാൻ കനകമൃഗതൃഷ്ണാന്ധിതധീയായിട്ടു ജനസ്ഥാനത്തിൽ ചുററിത്തിരിഞ്ഞു വൈദേഹി എന്നു കണ്ണുനീർ പൊഴിച്ചുംകൊണ്ടു പറഞ്ഞു കരഞ്ഞു. എന്നാൽ ലങ്കാഭൎത്താവിന്റെ വദനപരിപാടികളിൽ ഘടനാകൃതയായി. ഇങ്ങിനെ രാമത്വം എനിക്ക സിദ്ധിച്ചു. കുശലവസുത (സീതാ എന്നും, കുശലവും, ധനികത്വവും എന്നും അൎത്ഥം) എനിക്ക സിദ്ധിച്ചില്ല. (ഇത് ഒരു ദരിദ്രന്റെ ശ്ലോകമാണ്.)

222. വാഗ്മാധുൎയ്യാൽ സൎവ്വലോകപ്രിയത്വം
വാക്പാരുഷ്യാൽ സൎവ്വലോകാപ്രിയത്വം

കിംവാ ലോകേ കോകിലേനോപകാരഃ
കിംവാ ലോകേ ഗർദ്ദഭേനാപകാരഃ.

ഭാവം — വാക്ക നന്നായാൽ എല്ലാവരും സ്നേഹിക്കും. വാക്ക ചീത്തയായാൽ എല്ലാവരും വെറുക്കും. കുയിലിനെക്കൊണ്ട് എന്തുപകാരമാണ് ലോകത്തിനുള്ളത്? കഴുതയെക്കൊണ്ട് എന്താണപദ്രവം? (കുയിലിൻ്റെ ശബ്ദം നല്ലതാകയാൽ നാം സ്തുതിക്കുന്നു. കഴുതയെ വെറുക്കയും ചെയ്യുന്നു.)

പരാമൃശന്തോ ലിംഗാനി വ്യഭിചാരവിചാരകാഃ
താർക്കികാ യദി വിദ്വാംസോ വിടൈഃ കിമപരാ
(ദ്ധ്യതേ.

ഭാവം — ലിംഗപരാമർശവും വ്യഭിചാരവിചാരവും ചെയ്യുന്ന താർക്കികന്മാർ വിദ്വാന്മാരാണെങ്കിൽ, വിടന്മാർ എന്തുകൊണ്ടു വിദ്വാന്മാരല്ല?

കാകദൃഷ്ടിർബ്ബകധ്യാനം ശ്വാനനിദ്രാ തഥൈവ ച
അല്പാഹാരം ജീർണ്ണവസ്ത്രം ഏതദ്വിദ്യാർത്ഥിലക്ഷണം.

(കാകദൃഷ്ടി = ഒരേ വിഷയത്തിൽ മാത്രം വ്യാപരിക്കുന്ന കണ്ണ്. ബകധ്യാനം = ഏകാഗ്രചിന്തത. ശ്വാനനിദ്ര = അല്പമായ ഉറക്കം. അല്പാഹാരം = അല്പഭക്ഷണം. ജീർണ്ണവസ്ത്രം = പഴയ വസ്ത്രം. ഇതെല്ലാം വിദ്യാർത്ഥികളുടെ ലക്ഷണമാണത്രെ.

225. അല്ലോളംതവമന്ദഹാസനികടേ
കോലുംനിലാവുംകറു-
പ്പല്ലീനങ്ങനിലാവൊളംവെളുവെളുപ്പ-
ല്ലാസികേശാന്തികേ

കല്ലോലംകെട്ടതെന്നതോന്നുമാറില്ലം
പൂമെയ്യൊട്ടന്നോൾക്കഹോ
കല്പപ്പല്ലവകോമളംതവമനം
ചിന്തിക്കിലേണേക്ഷണേ.

---

പുരന്ദരഹരിദ്ദരീകുഹരഗർഭസുപ്തോത്ഥിത-
ന്നിശാകരകേസരീഗഗനകാനനം ഗാഹതേ
മയൂഖനഖരത്രുടത്തിമിരകുംഭികുംഭസ്ഥല-
സ്ഖലത്തരളതാരകാപടലകീർണ്ണമുക്താഫലഃ.

ഭാവം — കിഴക്കൻമലയാകുന്ന ഒരു ഗുഹയിൽനിന്നു ഉറക്കമുണർന്നെണീററ ചന്ദ്രനാകുന്ന സിംഹം ആകാശമാകുന്ന കാട്ടിൽ രശ്മികളാകുന്ന നഖങ്ങളെക്കൊണ്ടു ഇരുട്ടാകുന്ന ഗജത്തിന്റെ മസ്തകം പിളർന്നു നക്ഷത്രങ്ങളാകുന്ന മുത്തുകളെ വിതറിക്കൊണ്ടു നടക്കുന്നു.

വദന്തു കതിചിദ്ബുധാഃ ഖചഛജേതിവർണ്ണപ്പടാഃ
ഘടഃ പട ഇതീതരേ പടു രടന്തു വാക്പാടവാൽ
വയം ബകുളമഞ്ജരീഗളദമന്ദമാധ്വീധുരീ-
ധുരീണപദരീതിഭിർഭണിതിഭിഃ പ്രമോദാമഹേ.

ഭാവം — ചിലർ (വൈയാകരണന്മാർ) ബലാൽക്കാരേണ ഖ ഛ ജ ര ഥ എന്ന അക്ഷരങ്ങളെ ഉരുവിടട്ടെ. മററു ചിലർ (താർക്കികന്മാർ) ഘടം പടം എന്നിങ്ങിനെ വാഗ്വ്യാപാരിയോടു കൂടെ പ്രസംഗിക്കട്ടെ. ഞങ്ങൾ ഇലഞ്ഞിപ്പൂക്കുലയിൽനിന്നൊഴുകുന്ന മകരന്ദത്തിന്റെ മാധുര്യത്തെ ജയിക്കുന്ന വാഗ്ധോരണികൊണ്ടു സന്തോഷിക്കുന്നു. (രസനിഷ്യന്ദികളായ കവിതകളിൽ സന്തോഷിക്കുന്നു എന്നു സാരം.)

228. പത്മാകർത്തൃഗൃഹേസുഖംനിവസതി
പ്രേമ്ണാപരംലാളിതാ
ധൃതേ! സമ്പ്രതിബംഭ്രമീമിഭുവനേ
പശ്യാമിനോവിശ്രമം
കീർത്തേ! മാപരിതപ്യഥാമയിമുദാ
ത്യക്താപിതാംസവ്വ്ദാ
തൽപോഷേപരിതുഷ്യതിപ്രിയസഖി!
പ്രേയാംസ്തവായംനൃപഃ.

ഭാവം—(ശ്രീ, ധൃതി, കീർത്തി എന്നിങ്ങിനെ മൂന്നു രാജഭാര്യമാരിൽവെച്ചു കീർത്തി ധൃതിയോടു പറയുന്നതാണിത്.) ഹേ ധൃതി! ശ്രീ, ഭർത്താവിന്റെ ഗൃഹത്തിൽ സുഖമായിരിക്കുന്നു. ഞാൻ ലോകത്തിൽ ഇരിക്കപ്പൊറുതികൂടാതെ ചുററിത്തിരിയാറായി. (ധൃതി പറയുന്നു) ഹേ കീർത്തി വ്യസനിക്കണ്ട. ശ്രീയെ ഉപേക്ഷിച്ചിട്ടും ഭർത്താവു നിന്നെ സന്തോഷിപ്പിക്കും. (ഒല്ലൂർ കുഞ്ഞുണ്ണിനമ്പൂതിരിപ്പാട് സാമൂതിരിരാജാവിനു സമർപ്പിച്ചതു്.)

229. ഹസ്തം വാഞ്ഛതി വാഹനം ഗണപതേർ-
ഭൂഷാഭുജംഗഃ ക്രുധാ
തം വാഹോപി ഷഡാനനസ്യ ഗിരിജാ-
വാഹോപി നാഗാനനം
ഗൌരീ ജഹ്നുസുതാമസൂയതി കലാ-
നാഥം ലലാടാനലോ
നിർവ്വിണ്ണസ്സ പപൌ കുടുംബകലഹാ-
ദ്ദീശോപി ഹാലാഹലം.

ഭാവം — ശരീരത്തിലണിഞ്ഞിട്ടുള്ള സർപ്പം ഗണപതിയുടെ വാഹനമായ മൂഷികനെ കൊല്ലുവാനാഗ്രഹിക്കുന്നു. സുബ്രഹ്മണ്യന്റെ വാഹനം (മയിൽ) ആ പാമ്പിനെയും കൊല്ലുവാനിച്ഛിക്കുന്നു. പാർവ്വതിയുടെ വാഹനം (സിംഹം) ഗണപതിയെ ഹനിക്കാൻ നോക്കുന്നു. ഗൌരിക്കു ഗംഗയോടസൂയ. ഫാലാഗ്നിക്കും ചന്ദ്രക്കലയ്ക്കും സ്വരച്ചേർച്ചയില്ല. ഈ ദുഃഖങ്ങളും കണ്ടു സഹിക്കവയ്യാതായിട്ടാണ് ശിവൻ വിഷം കുടിച്ചത്.

230. നിങ്ങൾക്കായതകോമളാംഗകരികര—
പ്രായംതദ്വാമദേഹം
കേശശ്ചെമ്പകമൊട്ടുചേർന്നൊരുതരം
സൌരഭ്യമാലംബതേ
നാളംകീരനിരയോടുസന്നിഭമഹോ
ലോകനാമദ്ധ്യമര—
ശ്രീയില്ലന്നപഗീയതേകിമപരം
വാച്യംകിമംഗേശ്വരേ!

---

ഏകാ ഭാര്യാ പ്രകൃതിചപലാ ചഞ്ചലാ ച ദ്വിതീയാ
പുത്രോനംഗസ്ത്രിഭുവനജയീ മന്മഥോ ദുർന്നിവാരഃ
ഭോഗീ ശയ്യാ ശയനമുദധിർവ്വാഹനം പന്നഗാരിഃ
സ്മാരംസ്മാരം സ്വഗൃഹചരിതം ദാരുഭൂതോ മുരാരിഃ.

ഭാവം — ഒരു ഭാര്യ പ്രകൃത്യാ ചപല (സ്ഥിരതയില്ലാത്തവൾ = ശ്രീഭഗവതി)യാണ്. രണ്ടാമത്തേവൾ അചഞ്ചല (ഇളക്കമില്ലാത്തത് = ഭൂമി)യാണ്. പുത്രൻ മൂന്നു ലോകവും ജയിച്ചവനും, മന്മഥനും, (മനസ്സിനെ മഥിക്കുന്നവൻ) തടുക്കുവാൻ വ

ജ്ഞാതയവനം (പറഞ്ഞാൽ കേൾക്കാത്തവൻ) ആയ അനംഗ (ശരീരമില്ലാത്തവൻ)നാണ്. സർപ്പമാണ് കിടക്ക. സമുദ്രമാണ് വീട്. വാഹനം പന്നഗാരി(ഗരുഡൻ=തന്റെ കിടക്കയായ സർപ്പത്തെ കൊന്നുതിന്നുവാൻ തരംനോക്കുന്നവൻ)യാണ്. വിഷ്ണു ഈ വക തന്റെ ഗൃഹചരിത്രത്തെ ഓർത്തു കുറിച്ചിട്ട കുട്ടിപോലെ കിടക്കുന്നു. (മുരാരിയെന്ന മഹാകവി വിദ്യാഭ്യാസകാലത്ത് ഒരു ദിവസം അല്പം കിടന്നുറങ്ങിപ്പോയി. മററു ശിഷ്യന്മാർ ഗുരുസന്നിധിയിൽ പഠിപ്പാൻ ഹാജരായപ്പോൾ മുരാരിയെവിടെ എന്നു ഗുരു ചോദിച്ചു. തത്സമയം ശിഷ്യരിലൊരുത്തൻ "ശയ്യാഗതമുരാരി" എന്നു പറഞ്ഞു. ഗുരു ആ സമസ്യ മററുള്ളവരോടു പൂരിപ്പിക്കാനാജ്ഞാപിച്ചു. അവർ പൂരിപ്പിച്ചതൊന്നും തനിക്ക ബോധിക്കായ്കയാൽ ഒടുവിൽ മുരാരിയെ വരുത്തി പൂരിപ്പിക്കാൻ പറഞ്ഞതനുസരിച്ചു അദ്ദേഹം ഉണ്ടാക്കിയതാണത്രെ ഇത്)

സരോജകഡ്മളാഭ്യാം തേ സ്തനൌ നിർമ്മായ വേധസാ
തയോർവ്വികാസഭീത്യാ വാ മുഖം രാകേന്ദുനാ കൃതം.

ഭാവം — താമരമൊട്ടുകളെക്കൊണ്ടു നിന്റെ സ്തനങ്ങളെ സൃഷ്ടിച്ചശേഷം അവ വിടരാതിരിപ്പാനായിട്ടാണോ ബ്രഹ്മാവു പൂർണ്ണചന്ദ്രനെക്കൊണ്ടു മുഖത്തെ സൃഷ്ടിച്ചതു്.

233. പൃഥുകാർത്തസ്വരപാത്രം
ഭൂഷിതനിശ്ശേഷപരിജനം രാജൻ!
വിലസൽകരേണുഗഹനം
സമ്പ്രതി സമമാവയോർഭവനം.

239. അംഭോജം കലയൻ സത്ക്ഷ്മാവനേ
സാഹിത്യരീത്യാം ദൃശോ-
ർമ്മാന്ധാതാരമപാരസമ്പദി മഹൽ-
ഭാവേ യശോരാശിഷു
സർവ്വജ്ഞത്വഗുണേ തഥാധൃതിഗുണേ
കിഞ്ചോപേന്ദ്രോ മതി-
പ്രാഗത്ഭ്യേ പ്രതിഭാതി വഞ്ചിനൃപതിഃ
പാകാഹിതപ്രാഭവഃ.

ഭാവം—വഞ്ചിരാജാവ് രക്ഷാകർമ്മത്തിൽ വിഷ്ണുവിനോടും, സാഹിത്യത്തിൽ ഭോജരാജാവിനോടും, നേത്രങ്ങളിൽ താമരപ്പൂവിനോടും, സമ്പത്തിൽ ലക്ഷ്മിയോടും, മഹത്ഭാവത്തിൽ ബ്രഹ്മാവിനോടും, യശസ്സിൽ മാന്ധാതാവിനോടും, സർവ്വജ്ഞത്വത്തിൽ ശിവനോടും, ധൈര്യത്തിൽ പർവ്വതത്തിനോടും, ബുദ്ധിവൈഭവത്തിൽ അനന്തനോടും ഐക്യം വഹിച്ചു വിലസിക്കുന്നു. (അംഭോജം എന്നതു് അം, ഭോജം അംഭോജം എന്നും, മാന്ധാതാരം എന്നതു മാം, ധാതാരം, മാന്ധാതാരം എന്നും, ഉപേന്ദ്രഃ എന്നതു് ഉഃ, അപേന്ദ്രഃ, ഉപേന്ദ്രഃ, എന്നും പദച്ഛേദം ചെയ്തു വ്യാഖ്യാനിക്കണം.)

240. ജലനിധിയിലിറങ്ങിച്ചെന്നമുങ്ങുന്നിതല്ലോ
പലതരമതുവിചാരപ്പേടിയാകുന്നതാരും
ചിലർതിരകളിൽ കളിച്ചും ചെന്നുപോന്നതി
(രിന്നും
തിരകൾതരമറിഞ്ഞാലില്ലതിന്നപ്രയാസം.

സൌധം കൈലാസശൃംഗൽക്കടകതടലസൽ-
കാളമേഘാന്തരോദ്യ-
ദ്വിദ്യുല്ലീലാം ദധാനം പരിഹരതി മനോ-
ധൈൎയ്യമാലോകഭാജാം.

ഭാവം—കഴുത്തുനിന്ന് അടിവരെ എത്തുന്ന തലമുടി വേർപെടുത്തുകൊണ്ടു ഉയൎന്ന മാളികയുടെ വരാന്തയിൽ നില്ക്കുന്ന ഇവൾ കൈലാസപൎവ്വതത്തിന്റെ കടകത്തിങ്കൽ സഞ്ചരിക്കുന്ന കാളമേഘത്തിൽ കാണുന്ന മിന്നൽപിണരിന്റെ കാന്തിയെ ധരിച്ചുകൊണ്ടു കാണുന്നവരുടെ മനോധൈൎയ്യത്തെ അപഹരിക്കുന്നു. (കൊടുങ്ങല്ലൂർ വിദ്വാനിളയതമ്പുരാൻ)

സതിപ്രദീപേ സത്യഗ്നൌ സത്സു താരാമണീന്ദുഷു
വിനാ മേ മൃഗശാബാക്ഷ്യാ തമോഭൂതമിദം ജഗൽ.

ഭാവം—വിളക്കും, തീയ്യും, നക്ഷത്രങ്ങളും, ചന്ദ്രനും ഉണ്ടായാലും ശരി അവളെ കാണാതിരിക്കയാൽ ലോകം ഇരുട്ടടഞ്ഞതായിട്ടാണ് എനിക്കു തോന്നുന്നതു്.

245. അറപോളമിന്ദുധനമുള്ളതുവീണ്ടുകൊണ്ടാ-
ലണോകളഞ്ഞിടപ്പൂരമെന്നെങ്കിലുംകേറാ
ഏവർക്കുമെണ്ണുകിഴിയിട്ടുപിഴിഞ്ഞെടുത്താൽ
കല്പത്തിലല്പമകളേ യാതകാംക്ഷ പിന്നെ.
(ഒരു വേശ്യയുടെ മാതാവു മകളോടു പറയുന്നതാണിതു്)

---

246. കാ കാളീ കാ മധുരാ
കാ ശീതലവാഹിനീ ഗംഗ

248. പലിതാനി ശശാങ്കരോചിഷാം
ശകലാനീതി വിതൎക്കയാമഹേ
അത ഏവ വിതേനിരേതരാം
സുദൃശാം ലോചനപത്രമീലനം.

ഭാവം—നരകൾ ചന്ദ്രരശ്മിയുടെ ശകലങ്ങളാണെന്നു ഞാൻ വിചാരിക്കുന്നു. അതുകൊണ്ടുതന്നെയാണ ഇവ സുന്ദരികളുടെ നേത്രങ്ങളാകുന്ന താമരപ്പൂക്കളെ കൂമ്പിക്കുന്നത്. (ഇതിൽ പൂൎവ്വാൎദ്ധം രാജരാജാവിന്റേയും, ഉത്തരാൎദ്ധം കാളിദാസന്റേയുമാണത്രെ.)

249. ദാനേ തു മണ്ഡനസംഗരേ രണകൃതാം
സൽക്കാരമാതന്വതീ
വാസോദായി ജഘനസ്യ പീനകുചയോ-
ൎഹാരം ശ്രുതോഃ കുണ്ഡലം
ബിംബോഷ്ഠസ്യ തു വീടികാം ശ്രമവതോ-
ൎദ്ദോഷ്ണോൎജ്ജ്വലൽകങ്കണം
പശ്ചാല്ലംബിനി കേശപാശനിചയേ
യുക്തോ ഹി ബന്ധഃകൃതഃ.

ഭാവം—ഒരുവൾ മദനയുദ്ധം കഴിഞ്ഞതിന്റെശേഷം യുദ്ധത്തിന്ന സഹായിച്ചവൎക്ക സമ്മാനം കൊടുക്കുന്നു. ജഘനപ്രദേശത്തിന്ന വസ്ത്രം സമ്മാനിച്ചു. തടിച്ച മുലകൾക്ക മുത്തുമാല കൊടുത്തു. കാതുകൾക്ക കുണ്ഡലവും ദാനം ചെയ്തു. അധരത്തിന്ന വെററില ചുരുളും, വേലയെടുത്തു തളൎന്ന കൈകൾക്ക വളകളും സൽക്കരിച്ചു. പിന്നിൽനിന്ന തലമുടിയെ പിടിച്ചു ബന്ധിക്കയും ചെയ്തു. ഇതു യുക്തംതന്നെ.

എന്നിൽ ദയാവുപലജാതിയുമില്ലപാൎത്താൽ
വെച്ചിങ്ങുവാഴു മനമേ! കനാവുംകെടാതെ.

---

ശ്രൂയതേ നീലകണ്ഠോക്തി രാജഹംസശ്ചരാജതേ
കഃകാലഇതിനോജാനേ വാൎഷികശ്ശാരദോപിവാ.

ഭാവം — നീലകണ്ഠന്റെ (മയിലിന്റെ എന്നും, നീലകണ്ഠശാസ്ത്രിയുടെ എന്നും അൎത്ഥം) ശബ്ദം കേൾക്കാനുണ്ട്. രാജഹംസൻ (അരയന്നമെന്നും, രാജശ്രേഷ്ഠനെന്നും അൎത്ഥം) ശോഭിക്കുന്നതുമുണ്ട്. വൎഷകാലമോ, ശരൽക്കാലമോ (ചീത്ത സമയമോ (നല്ല സമയമോ) എന്നെനിക്കറിഞ്ഞുകൂടാ (അമ്പലപ്പുഴ രാജാവിനെ കാണ്മാൻ വന്ന ഒരു വിദ്വാൻ അവിടെ താമസിച്ചിരുന്ന മേപ്പത്തൂർ ഭട്ടതിരിയോടു "രാജാവിനെ കാണ്മാൻ ഇപ്പോൾ നല്ല സമയമാണോ" എന്നു ചോദിച്ചതിനു ഭട്ടതിരി പറഞ്ഞ മറുപടിയാണിതു്. ആ സമയം നീലകണ്ഠനെന്ന ഒരു ശാസ്ത്രി രാജാവിനെ പുരാണം വായിച്ചു കേൾപ്പിച്ചുകൊണ്ടിരുന്നു.

257. യത്താദ്യാഹുഃ കുമാരപ്രതിമമിതിബുധാ
നൈകധാതത്ത്രിവൎണ്ണൈ-
രത്ര്യൎണ്ണൈസ്സുമണൈസ്സൂരപിസമുചിതയാ-
ലോചനീയംസരണ്യാ
വഞ്ചീശക്ഷ്മാന്തിഭൃതിഭൃതിരിഹപചിതേ-
നാപമാനോനതേമീ
യൽക്കായസൈന്യകലസ്ത്രോസ്സ ദിശതുസുചിരാ-
യുഷ്മത്താംപരമനാളഃ.

ലംഘിച്ചാലടിയന്തിരം പിഴവരാം
മാതംഗമാനീയതാം
നേരംവൈകിസഹസ്രരശ്മിനാമസോ
മദ്ധ്യംസമാലംബതേ.

---

കൈലാസസ്യപ്രഥമശിഖരേവേണുസംമൂർച്ഛനാഭിഃ
ശ്രുത്വാകീർത്തിംവിബുധരമണീഗീയമാനാംത്വദീയാം
സ്രസ്താപാംഗാഃസരസബിസിനീകാണ്ഡസംചാ
(രിശൃംഗാഃ
ദിങ്മാതംഗാഃശ്രവണപുളിനേഹസ്തമാവർജ്ജയന്തി.



അർത്ഥം — കൈലാസത്തിന്റെ ഉയർന്ന കൊടുമുടിയിൽ ദേവസ്ത്രീകൾ അങ്ങയുടെ കീർത്തി, ഓടക്കുഴലൂതി പുകഴ്ത്തുമ്പോൾ താമരവളയം മുറിയ കൊമ്പുകളോടുകൂടിയ ദിഗ്ഗജങ്ങൾ സന്തോഷംനിമിത്തം അല്പം കണ്ണു ചിമ്മി ചെവിയിൽ തുമ്പിക്കച്ചിട്ടു നില്ക്കുന്നു.

267. ലോകത്രാണായ നാരായണമൃതകരുണാ-
ശാലിനംവീക്ഷ്യവഞ്ചി-
ക്ഷ്മാപതേഃനാവതീർണ്ണംവിമലകമലയാ
ശ്രുതലേവാസമാനം
വീണാപാണിർമ്മുനീന്ദ്രഃസത്തുകരുകരാ
ദ്രേത്യകല്യാണകൃഷ്ണ-
വ്യാജനസ്വാമിസേവാംകമഗതമഹതി-
മഞ്ജുനാദൈഃകരോതി.

ഭാവം — ലോകരക്ഷയ്ക്കു വഞ്ചിരാജാവായി അവതരിച്ച ശ്രീനാരായണസ്വാമിയെ കണ്ടിട്ടു വീണാപാണിയായ നാരദൻ സന്തോഷത്തോടുകൂടി കല്യാണകൃഷ്ണഭാഗവതരായി തീൎന്നിട്ടു തന്റെ കയ്യിലുള്ള മഹതി എന്ന വീണകൊണ്ടു സ്വാമിസേവ ചെയ്യുന്നു (കിരാലൂർ കേശവൻനമ്പ്യാർ ആയില്യംരാജാവിനെ സങ്കല്പിച്ചത്. അക്കാലത്തു കല്യാണകൃഷ്ണയ്യർ തിരുവനന്തപുരത്തു താമസിച്ചിരുന്നു.)

വിപശ്ചിതാമപശ്ചിമേ വിവാദകേളിനിശ്ചിതേ
സപത്നജിത്യനന്തരാമവേങ്കടീക്ഷിതേ
ബൃഹസ്പതിർന്നജല്പതി പ്രസർപ്പതി കപാസ്പൃതാ-
ദധോമുഖശ്ചതുർമ്മുഖശ്ചതുർമ്മുഖശ്ച ഷണ്മുഖാഃ.

ഭാവം — പണ്ഡിതശ്രേഷ്ഠനും, ശത്രുജേതാവുമായ രാമവേങ്കട ദീക്ഷിതൻ വാദത്തിനൊരുങ്ങിയാൽ, ബൃഹസ്പതി ശബ്ദിക്കില്ല. അനന്തൻ അനങ്ങുകയില്ല. ബ്രഹ്മാവു തലതാഴ്ത്തും. ഷണ്മുഖന്റെ മുഖം കറുക്കും.

ഭാരതം ചേക്ഷുദണ്ഡം ച സമുദ്രമപി വൎണ്ണയ
ഏകപാദേന വക്ഷ്യാമി രസഃ പൎവ്വണി പൎവ്വണി.

ഭാവം — ഭാരതത്തെയും കരിമ്പിനെയും സമുദ്രത്തെയും, നിങ്ങൾ വൎണ്ണിച്ചുകൂട്ടാൽ കൊള്ളാം. (സമാധാനം) ഞാൻ ഒരു ശ്ലോകപാദംകൊണ്ടു വൎണ്ണിക്കാം. പൎവ്വത്തിങ്കൽ പൎവ്വത്തിങ്കൽ രസമുണ്ട്. (പൎവ്വം എന്നതിനു ഭാരതപുരാണത്തിന്റെ ഓരോ ഭാഗങ്ങളെന്നും, കരിമ്പിന്റെ പക്ഷത്തിൽ കമ്പ് എന്നും, സമുദ്രപക്ഷത്തിൽ വാവ് എന്നും അൎത്ഥം)

275. അത്യുച്ചം സാഗരാക്രന്ദിതമിവ മഹാ-
ശബ്ദമോട്ടം തമസ്സാ
മത്യുഗ്രാകാരവേഷത്തൊടുമതിവിപുലാ-
കാശവക്ത്രത്തിലേറാം
പ്രത്യുൽപാതംതടിൽമാല്യവുമുഡുഗണനേ-
ത്രട്ടവുംകൊട്ടിനാനാൾ
പ്രത്യക്ഷപ്പെട്ടുവന്നു ഹഹഹഹരജനിയാം
രാക്ഷസീരൂക്ഷരൂപാ.

---

276. സുവർണ്ണവർണ്ണവനിതാവരാംഗകേ
ഭാന്തിസൂക്ഷ്മതരരോമരാജയഃ
തർപ്പണായമദനസ്യവേധസാ
സുവർണ്ണശുക്തിനിഹിതാസ്തിലാഇവ.

ഭാവം—സുന്ദരിമാരുടെ സുവർണ്ണവർണ്ണമായ...ത്തിങ്കൽ ചെറുതായ രോമങ്ങൾ ശോഭിക്കുന്നതു കണ്ടാൽ, ബ്രഹ്മാവു കാമദേവനെ തർപ്പിക്കാനായി പൊൻകിണ്ണത്തിൽ എള്ളിട്ടുവെച്ചിരിക്കയാണോ എന്നു തോന്നും.

277. മധുതിഷ്ഠതിവാചിയോഷിതാം
ഹൃദിഹാലാഹലമേവകേവലം
അതഏവനിപീയതേധരോ
ഹൃദയംമുഷ്ടിഭിരേവതാഡ്യതേ.

ഭാവം—സ്ത്രീകളുടെ വാക്കിൽ തേനും, ഹൃദയത്തിൽ വിഷവുമിരിക്കുന്നു. അതുകൊണ്ടുതന്നെയാണ് അധരത്തെ പാനം ചെയ്യുന്നതും ഹൃദയത്തിൽ മുഷ്ടിപ്രയോഗം ചെയ്യുന്നതും.

അർത്ഥിതപൂർവ്വയാചിതോസ്യ യാചകതാമുപേയുഷഃ
വചോജീവിതയോരാസീൽ പുരോനിസ്സരണേരണഃ

ഭാവം—യാചിച്ചു ശീലമില്ലാത്തവന് ആദ്യമായി യാചിക്കേണ്ടിവന്നപ്പോൾ അവന്റെ വാക്കും ജീവിതവും തമ്മിൽ ആരാണു മുമ്പു പുറത്തേക്കു പോകേണ്ടതെന്ന വിഷയത്തെക്കുറിച്ചു് കശ യുദ്ധമുണ്ടായി. (യാചിക്കയോ മരിക്കയോ വേണ്ടത് എന്നു സംശയമായി എന്നു സാരം.)

യാമീതിപ്രിയപൃഷ്ടായാഃ കാന്തായാഃ കണ്ഠലഗ്നയോഃ
വചോജീവിതയോരാസീൽ പുരോനിസ്സരണേരണഃ

ഭാവം—ഞാൻ പോവുന്നു എന്നു ഭർത്താവു പറഞ്ഞപ്പോൾ ഭാര്യയുടെ കണ്ഠത്തിൽ തടഞ്ഞ വാക്കും ജീവിതവും തമ്മിൽ ആരാണു മുമ്പു പുറത്തേക്കു പോവേണ്ടതെന്ന വിഷയത്തിൽ കശ യുദ്ധമുണ്ടായി.

280. ഹസ്തം ചൊറിയുന്ന കാതിലെത്തോട്ടമെൻ-
കച്ചോളം തട്ടുന്ന മെയ്-
ചേർത്തീടാൻ തുടങ്ങുമ്പൊളുലമാ-
ച്ചീടുന്ന തൻകൈകളാൽ
വക്ത്രം തന്മധുപാനമായതിനപോ-
കമ്പോളം തിരിക്കുന്നമേ
ചിത്തേ വ്യാജമൊടിപ്പൂരണേസ്വപം
ചേർന്നു മൈക്കണ്ണിയാളം.
(കുണ്ടൂർ, നാരായണമേനോൻ)

286. ഇയംകാവ്യംകേകമദ്ദേശയാനാ
വിശാലേസ്ഫാലേചിരേശേഷം വഹന്തി
ഭാരംഭാസമാനാപിരേഭാസമാനാ
ലവംഗീകരംഗീദൃഗംഗീകരോതി.

(ഇതും 284-ാംശ്ലോകത്തിൽ പറഞ്ഞ യവനസ്ത്രീയെ സംബന്ധിച്ച ജഗന്നാഥപണ്ഡിതന്റെ കവിതതന്നെ.)

മല്ലികാമുകുളെ ഭാതിമഞ്ജുഗുഞ്ജൻമധുവ്രതഃ
പഞ്ചബാണപ്രയാണായശംഖമാപൂരയന്നിവ.

ഭാവം—മനോഹരമാകുംവണ്ണം ശബ്ദിച്ചുകൊണ്ടു ഒരു വണ്ടിതാ മല്ലികമൊട്ടിൽ ഇരിക്കുന്നു. ഇതു കണ്ടാൽ കാമന്റെ യാത്രയ്ക്കു ശംഖ് വിളിക്കുകയാണോ എന്നു തോന്നും. (ഇതിന്റെ പൂർവാർദ്ധം ഭോജന്റേയും, ഉത്തരാർദ്ധം കാളിദാസന്റേയുമാണത്രെ.)

288. ആശ്ലിഷ്യ ഗാഢതരമംഗനേ! കരാഭ്യാ-
മാപീതം മധുരതരാധരാമൃതം തേ
കിംനീവിഗ്രഹണവിധൌത്വമംബബാലേ
വിക്രീതേകരിണികിമങ്കുശേവിവാദഃ

ഭാവം—സുന്ദരി! ഞാൻ മുറുകെ പുണർന്നു, അധരാമൃതം പാനംചെയ്തതും ചെയ്തു. വസ്ത്രം അഴിക്കുന്നതിൽ നീ തടുക്കുന്നതെന്താണ്? ആനയെ വിറ്റാൽ തോട്ടിയെക്കുറിച്ചു പിന്നെ വാദിപ്പാനുണ്ടോ?

289. ജാഗർത്തിലോകോജ്ജ്വലതിപ്രദീപം
സഖീജനോദ്വാരിഗവാക്ഷജാലേ

മുഹൂൎത്തമാത്രം ഭജകാന്ത ധൈൎയ്യം
ബുഭുക്ഷിതഃ കിം ദ്വികരേണ ഭുങ്‌ക്തേ.

ഭാവം — ആരും ഉറങ്ങീട്ടില്ല. വിളക്കിന്നു കണ്ണുണ്ട്. സഖികളും ജനലിൽകൂടി നോക്കുന്നുണ്ട്. ഹേ കാന്ത! ഒരു മുഹൂൎത്തകാലം ധൈൎയ്യമവലംബിക്കുക. വിശപ്പു സഹിക്കാൻ വയ്യെങ്കിലും ആരും രണ്ടു കൈകൊണ്ടും ഉണ്ണാറില്ല. (288—289 ശ്ലോകങ്ങൾ ഒരു നായികാനായകന്മാരുടെ ചോദ്യവും സമാധാനവുമാണത്രെ.)

290. നാലഞ്ചക്ഷരവും പഠിച്ചു ഗുരുവിൻ
പാദം തലോടിച്ചിരം
പാലഞ്ചും മൊഴിതന്നപാംഗവലയിൽ
ചാടീട്ടുഴന്നോൻ ചിരം
കോലംകെട്ടുകകോലകങ്ങളിൽ നട-
ന്നെന്നുള്ള വേലക്കിനി-
ക്കാലം വാൎദ്ധകമാകകൊണ്ടടിയനെ-
ച്ചാടിക്കൊലാ ഭൂപതേ.

---

നഹിഭവതിവിയോഗഃ സ്നേഹവിച്ഛേദഹേതുഃ
സകലഗുണനിധീനാം സജ്ജനാനാംകദാചിൽ
ഘനപടലനിരോധോല്ലസംസ്ഥോപി ചന്ദ്രഃ
കിമുകുമുദവനാനാം സ്നേഹഭംഗംകരോതി?

ഭാവം — സജ്ജനങ്ങളുടെ വേൎപ്പാട് ഒരിക്കലും സ്നേഹനാശത്തിന്നു കാരണമാവുന്നില്ല. ചന്ദ്രൻ മേഘംകൊണ്ടു മറഞ്ഞിരുന്നാലും ആമ്പലിനോടുള്ള സ്നേഹം വിടുന്നുണ്ടോ?

292. ഇന്ദീവരേണ നയനം മുഖമംബുജേന
കുന്ദേന ദന്തമധരം നവപല്ലവേന
അംഗാനി ചമ്പകദളൈശ്ച വിധായ വേധാഃ
കാന്തേ കഥം രചിതവാനുപലേന ചേതഃ.

അർത്ഥം—സുന്ദരി! ബ്രഹ്മാവു നിന്റെ കണ്ണു കരിംകൂവളപ്പൂവുകൊണ്ടും മുഖം താമരപ്പൂവുകൊണ്ടും പല്ലു മുല്ലപ്പൂവുകൊണ്ടും അധരം ചെന്തളിർകൊണ്ടും ശരീരം ചമ്പകദളംകൊണ്ടും ഉണ്ടാക്കീട്ടു മനസ്സുമാത്രം കല്ലുകൊണ്ടു് ഉണ്ടാക്കിയതെങ്ങിനെ?

ഭാര്യായാസ്സുന്ദരസ്സ്വൈരീ വേശ്യായാസ്സുന്ദരോ ധനീ
ശ്രീദേവ്യാസ്സുന്ദരശ്ശൂരോ ഭാരത്യാസ്സുന്ദരസ്സുധീഃ.

അർത്ഥം—ഭാര്യയ്ക്കു തന്നെ സ്നേഹിക്കുന്നവനാണു സുന്ദരൻ. വേശ്യക്കു ധനവാനാണു സുന്ദരൻ. ശ്രീദേവിക്കു ശൂരനാണു സുന്ദരൻ, സരസ്വതിക്കു ബുദ്ധിമാനാണു സുന്ദരൻ.

294. യസ്യാഃ പ്രകാമം വിരഹജ്വരാണാം
കരോതി കൌമുദ്യപി താപഭാരം
സത്രപത്രൈരപി ലാളിതായാം
മനോരമായാം രമതേ മനോമേ.

അർത്ഥം—യാതൊരുത്തിയോടു (യാവളുമായിട്ടിയോടു) വേർപിരിഞ്ഞിരിക്കുന്നതായാൽ ജനങ്ങൾക്കു കൌമുദി (കൌമുദി-കൌമുദിയെന്ന വ്യാകരണഗ്രന്ഥം എന്നും, നിലാവ് എന്നും അർത്ഥം) താപത്തെ ജനിപ്പിക്കുന്നുവോ? ആ മനോരമയിങ്കൽ (മനോരമ—മനോരമ എന്ന കൌമുദീവ്യാഖ്യാനഗ്രന്ഥം എന്നും സുന്ദരി, അല്ലെങ്കിൽ മനോരമ എന്ന ഒരു സ്ത്രീ എന്നും അർത്ഥം) എന്റെ മനസ്സു രമിക്കുന്നു. (ഇതു് ആത്രേയിതിരിയുടെ ശ്ലോകമാണത്രെ. മനോരമ എന്ന ഒരു ദാസസ്ത്രീയുടെ

പാണിംമേതരസാപ്രഗൃഹ്യസദയം
വിന്യസ്യ ചാത്മോരസി
ചേതസ്സ്യാപരമന്തിമം സുഖമിദം
മാമേതിമന്ദംതയാ
തന്വംഗ്യായദുദീരിതം ക്രകചവ-
ത്തന്മേമനഃകൃന്തതി.

ഭാവം—ഞാൻ ഒരിക്കൽ കാരണം കൂടാതെ കോപിച്ചു പോവാൻ പുറപ്പെട്ടപ്പോൾ എന്റെ കൈപിടിച്ചു തന്റെ മാറത്തുവെച്ചു "മനസ്സേ നിന്റെ അവസാനത്തെ സുഖമാണിതു്" എന്നു് ആ സുന്ദരി പറഞ്ഞ വാക്കു് അറക്കവാൾപോലെ എന്റെ മനസ്സിനെ പിളർക്കുന്നു.

299. ചഞ്ചദ്ദോർവ്വന്യകട്യുച്ഛലിതദശദിശാ-
കീർണ്ണകോടീരകോട്യഃ
സംഗായത്സർവ്വധൂട്യഃസുരജനസവിനമത്-
സിദ്ധഗന്ധർവ്വയാട്യഃ
വിഗ്ലിഷ്ടച്ചൽപട്ട്യോവിഗളിതശതപ-
ത്രാസനോദ്യൽകരോട്യഃ
ത്രുട്യൽകൈലാസതട്യസ്ത്രിപുരവിജയിനഃ
പാന്തുമാമാരഭട്യഃ.

ശിവന്റെ താണ്ഡവത്തെ വർണ്ണിക്കുന്നതാണീശ്ലോകം. സർവ്വലോകത്തെ വിറപ്പിക്കുന്നതും ഇളകിക്കൊണ്ടിരിക്കുന്ന ഗംഗയെ പത്തുദിക്കിലേക്കും ഇളക്കി ചാടിക്കുന്നതും, ദേവസ്ത്രീകൾ പാടുകയും സിദ്ധഗന്ധർവ്വാദികൾ നമസ്കരിക്ക

കേഽയം കോഽഹമത്രകിഞ്ചസുരതം
നൈവസ്മൃതിർജ്ജായതേ.

ഭാവം — സുരതസമയം പ്രിയതമൻ സർവ്വാംഗങ്ങളിലും ചേർന്നിരുന്നാലും, ധൈര്യത്തോടുകൂടി സുരതസാമർത്ഥ്യം പ്രകടിപ്പിക്കുന്ന സ്ത്രീകൾ ധന്യകൾ തന്നെയാണ്. എനിക്കാകട്ടെ അദ്ദേഹം കൈകൊണ്ടു വസ്ത്രമഴിക്കാൻ തുടങ്ങിയാൽ പിന്നെ അദ്ദേഹമാരാണു് സുരതമെന്താണ് ഈ വക സ്മൃതികളൊന്നും ഉണ്ടാവുന്നില്ല.

807. ഛായാവൃക്ഷമുപാശ്രയന്തിപഥികാ
ശ്ശ്രാന്താഃപിപാസാതുരാ
സ്തേഷാങ്കാസ്യഫലം ശുഭേനമനസാ
സ്വസ്ത്യന്നധ്യായതി
നന്വേതത്തദപേക്ഷതേന്യവിടപാ_
ന്നാധാരയേച്ഛുഃ കൃതേ
കശ്ചിന്നിശ്ചിനുതേകവാടഫലകം
കർത്തുംതമേവക്ഷണാൽ.

ഭാവം — വെയിലിൽക്കൂടെ നടന്നു തളർന്നു വഴിപോക്കന്മാർ തെളിവു തണലുള്ള വൃക്ഷത്തിന്റെ ചുവട്ടിൽ കൂടുന്നു. അവരിലൊരുത്തൻ നല്ല മനസ്സോടെ സന്തോഷിച്ചു് ആ വൃക്ഷത്തിനു നല്ലതു വരട്ടെ എന്നു പ്രാർത്ഥിക്കുന്നു. മറ്റൊരുവൻ കതകിനാവശ്യമായ വടിയുണ്ടാക്കുവാനായി ഇതിന്റെ ഒരു കൊമ്പു മുറിച്ചെടുക്കാനാഗ്രഹിക്കുന്നു. വേറൊരുത്തൻ അതിന്റെ തടികൊണ്ടു വാതിൽപ്പലകയുണ്ടാക്കുവാൻ തീർച്ചപ്പെടുത്തുന്നു.

ആപിസാഗരപൎയ്യന്താവിച്ഛേതവ്യാവസ്ഥിതാ
ദേശാഖ്യാതനിമാത്രോപി നാസ്തിദൈവജ്ഞവൎജ്ജിതഃ

ഭാവം—സമുദ്രംവരെയുള്ള ഭൂമി മുഴുവൻ അന്വേഷിച്ചു നോക്കിയാലും ജ്യോതിഷികളില്ലാത്ത ഒരു കോൽ ദേശമെങ്കിലും കാണുന്നില്ല.

809. ചൈത്രമാസികരോരത്യുഷ്ണകിരണൈഃ
സന്തപ്തഗാത്രോഭവാ-
ന്നസ്മിൻ കമ്പിജവടേസ്വശീതളതലേ
ഹേപാന്ഥ വിശ്രാമ്യതാം
ഏകാകിന്യഹമാനതാംഗി ചതുരാ
ശൂന്യാപ്രപാവൎത്തതേ
ലജ്ജാമേഗണിതും തപേമവചതുരോ
ജാനാസികാലോചിതം.

ഭാവം—ഹേ പാന്ഥ! ചൈത്രമാസത്തിലെ കഠിനമായ വെയിൽകൊണ്ടു തളൎന്നിരിക്കുന്ന ഭവാൻ ഈ പന്തലിട്ടു കിടക്കുന്ന പേരാലിൻ്റെ ചുവട്ടിൽ കുറെ നേരത്തെ പ്രവേശിച്ചു വിശ്രമിച്ചാലും. അങ്ങു കൂട്ടുകാരനായില്ല. ഞാനാണെങ്കിൽ ചെറുപ്പക്കാരിയായ ഒരു സ്ത്രീയുമാണ്. ഈ വഴിയമ്പലവും ഒഴിഞ്ഞുകിടക്കുന്നു. പറയുവാനെനിക്കു ലജ്ജയുണ്ട്. ഇപ്പോൾ വേണ്ടതെന്താണെന്നു സമൎത്ഥനായ അങ്ങേയ്ക്കറിയാമല്ലോ. (ഇതു് ഒരു വഴിപോക്കനോടു് ഒരു സ്ത്രീ പറഞ്ഞതാണ്.)

810. ദേവന്മാൎക്കമൃതാം മുകുന്ദനരമാം
ധാത്രിക്കശേഷാധയും

ഭാവം—ഗുണം അറിവില്ലാത്തവനാണെങ്കിലും അവൻ ഉറക്കെ പറയുന്നതായാൽ അറിവില്ലാത്തവർ പറഞ്ഞതു ശരിയാണെന്നു വിശ്വസിക്കും. വിദ്വാന്മാർക്കുകൂടി ഇതു ശരിയോ അല്ലയോ എന്നു സംശയമാവുകയും ചെയ്യും.

ഉദ്ദാമമദപിഞ്ജളദ്വിരദരാജഗണ്ഡസ്ഥലീ-
വിദാരണവിനോദനക്ഷപിതവാസരഃ കേസരീ
കഥന്നു കലഭക്രമവിതതതോയപേതാടവീ-
പുരാണകണപാശനപ്രകടിതാദരോ ഭവേദവേ.

ഭാവം—മദഗജങ്ങളുടെ മസ്തകം പിളർക്കുക എന്ന ക്രീഡകൊണ്ടു ദിവസം കഴിച്ചുകൂട്ടുന്ന സിംഹം ഒരു ചുടുകാട്ടിൽ കിടക്കുന്ന പഴയ ശവമാംസം തിന്നു കൊതിയിരുന്ന കുറുക്കനോടു കലഹിക്കാമോ? (ഉത്തമൻ സ്വകൃതിപ്പുറ്റിലെ സമർത്ഥനായ ഒരു വിദ്വാനോടു പറഞ്ഞതാണിതു്.)

318. ഇന്ദീവരാക്ഷ്യാസ്സ്ഫുടവിദ്രുമോഷ്ഠ്യാഃ
സങ്കേതഭൂമിവ്രജനേ ചരന്ത്യാഃ
ചോരാസ്സമസ്താഭരണാനി ഹൃത്വാ
നാസാമണിം നാപഹരന്തി ചിത്രം.

ഭാവം—കരിങ്കുവളപ്പൂക്കളെപ്പോലത്തെ കണ്ണുകളും, പവിഴത്തിനൊത്ത ചുണ്ടുകളുമുള്ള ഒരു സുന്ദരി സങ്കേതസ്ഥലത്തേയ്ക്കായി കാട്ടിൽക്കൂടെ പോവുമ്പോൾ കള്ളന്മാർ അവളുടെ സകല ഭൂഷണങ്ങളും പിടിച്ചുപറിച്ചുവെങ്കിലും മൂക്കുത്തി എടുത്തില്ല. അത്ഭുതം തന്നെ. (ഒരുവക കല്ലുകൊണ്ടുള്ള നാസാമണിയിൽ ചുണ്ടിന്റെ ചുവപ്പും കണ്ണിന്റെ കറുപ്പും പ്രതിബിംബിക്കയാൽ അതു കുന്നിക്കുരുവാണെന്നു ശങ്കിച്ചു ചോരന്മാർ അപഹരിച്ചില്ലെന്നു ധ്വനി.)

819. ഉമാമഹംമാതരമാഹ്വയാമി
പത്ന്യഃപിതുർമ്മാതരഏവസർവ്വാഃ
കഥംനുലക്ഷ്മീമിതിചിന്തയന്തം
ശാസ്താരമീഡേസകലാർത്ഥസിദ്ധ്യൈ.

ഭാവം — പാർവ്വതീദേവിയെ ഞാൻ അമ്മയെന്നു വിളിക്കുന്നു. അച്ഛന്റെ ഭാര്യമാരെല്ലാം അമ്മമാർ തന്നെ. ലക്ഷ്മീദേവിയെ ഞാനെന്താണ് വിളിക്കേണ്ടൂ, ഇങ്ങിനെ വിചാരിക്കുന്ന ശാസ്താവിനെ ഞാൻ കാര്യസിദ്ധിക്കായി സ്തുതിക്കുന്നു.

820. കിടപ്പുവരൊടക്കിയാതവരോ-
ടന്നച്ചുകൊണ്ടുമെന്നറിതാനി
പദാറിതൻഭൂതികളെക്കണ്ണക്കെ
കവിക്കരിക്കുർചമസ്തയന്തി.

---

821. കസ്ത്വംലോഹിതലോചനാസ്യചരണോ?
ഹംസഃകുതോമാനസാൽ
കിന്തത്രാസ്തിസുവർണ്ണപങ്കജവനാ-
ന്യംഭഃസുധാസന്നിഭം
ഭൂയഃകിംകഥയസ്വ?വിദ്രുമലതാ
പുഷ്പംചസൗഗന്ധികം
ശംബൂകാഃകിമുസന്തി?നേതിചബകൈ-
രാകർണ്ണ്യഹീഹീകൃതം.

ഭാവം — കണ്ണും മുഖവും കാലും ചുവന്നിരിക്കുന്ന നീയാരാണ്? ഹംസമാണ്. എവിടെനിന്നു വരുന്നു? മാനസപ്പൊയ്ക

329. ഗംഗാവൎത്തസമാനനാഭിവിലസ-
ഉപന്മീകരന്ധ്രാന്തരാ-
ത്തന്വീ! ശ്യാമളരോമരാജിഭുജഗീ
നിൎഗ്ഗത്യകാന്തേ! തവ
വക്ത്രേന്ദും ഗ്രസതീതിപന്നഗഭിയാ
പീനസ്തനാവാഗതാ-
വിത്യാഖ്യാതുമിവത്വദക്ഷിയുഗളം
കൎണ്ണാന്തമാശ്ലിഷ്യത.

ഭാവം — പ്രിയെ! നാഭിയാകുന്ന പൊത്തിൽനിന്നു രോമരാജിയാകുന്ന കൃഷ്ണസൎപ്പം മുഖചന്ദ്രനെ വിഴുങ്ങുവാൻ പുറപ്പെട്ടതു കണ്ടു ഭയപ്പെട്ട സ്തനങ്ങൾ വന്നിരിക്കുന്നു എന്ന വൎത്തമാനം സ്വകാൎയ്യമായി പറയുവാനാണോ നിന്റെ കണ്ണു രണ്ടും കാതിനെ ആശ്രയിക്കുന്നതു്? (ഒരു നായികയുടെ യൌവനാരംഭദശയെ വൎണ്ണിക്കുന്നതാണിതു്.)

330. കാടല്ലേനിന്റെഭൎത്താവിന്നുഭവനമതേ
നിന്റെയോ നിന്മണാളൻ
ചൂടില്ലേപന്നഗത്തെച്ചുരുളി തവകണവൻ
പാമ്പിലല്ലേകിടപ്പു്
മാടല്ലേവാഹനം നിൻദയിതനതിനെയും
നിൻപ്രിയൻമേയ്പ്പതില്ലേ
കൂടില്ലേതൎക്കമിന്നെന്നുമരമയെമട-
ക്കം മൊഴിക്കായ്ത്തൊഴുന്നേൻ.

———

ഭാവം—ആരാണ് വിരൽകൊണ്ടു വാതലിൽ മുട്ടുന്നത്? പ്രിയെ! മാധവനാണ്. എന്ത് വസന്തമോ? അല്ല ചക്രായുധനാണ്. അത്, കേശവനോ? അല്ലല്ല, ധരണീധരനു, എന്ത് ആ മുഖനായുള്ള സർപ്പരാജനോ? അല്ല ഞാൻ സർപ്പത്തെ മർദ്ദിച്ചവനാണ്. എന്നാൽ ഗരുഡനോ? അല്ല ഹരിയാണ്. മഹോ കരങ്ങനോ? ഇങ്ങിനെ ശ്രീഭഗവതി കളിയാക്കപ്പെട്ടു ഇളിഭ്യനായ പത്മനാഭൻ എന്നെ രക്ഷിക്കട്ടെ.

884. ഉദ്ബോധവസ്തുപരിബോധവികാസിതാസ്യാ
ശിഷ്യപ്രവൃത്തിരനുശാസിതുരാദരായ
തല്പ്യവിസർപ്പ്തിരതേശയശായിദേഹാ
സ്ത്രൈണീഗുണൈരധിപുനസ്ത്യപരാംബിരാസാം.

ഭാവം—ഉൾഗ്രഹമായ വിഷയം മനസ്സിലാക്കി മുഖപ്രസന്നത കാണിക്കുന്ന ശിഷ്യനിൽ ഗുരുവിനു സന്തോഷം തോന്നും. സുരതകാലത്തിങ്കൽ ശവംപോലെ കിടക്കുന്ന സ്ത്രീ പുരുഷന്റെ രതിക്കാനുള്ള അനുഗ്രഹത്തെ നശിപ്പിക്കുന്നവളുമാണ്.

885. ഫാലാന്തത്തിൽമഷിപത്രാംബുജമടിയതും
സൽപ്രഭചിൽപ്രഭാവം
കോലുംനിൻ ദിവ്യരൂപാമൃതമതിലെവനോ
ചിത്തമൊന്നൊത്തിട്ടനു
കാലമൈകാതെകണ്ടായവനുടെമനവും
നിസ്സമായപ്പരപ്പും—
പോലേമയാജിച്ചിട്ടനുപരമൈപനാമനോ—
ന്നപവസഥാകരസ്ഥാ.

---

10 *

336\. കിംമേസ്വർഗ്ഗേണയസ്മാൽപതതിഹരിഹരായാ
പ്യാത്മകർമ്മാനുവൃത്ത്യാ
കിം വാസത്യാദിലോകൈർഭുവനവിലയനേ
യേപിനാശംവ്രജന്തി
യന്നിത്യംനിസ്തമസ്കംവിലസതിപുനരാ-
വൃത്തിഹീനംപദംതൽ
ബ്രഹ്മധ്യാനാവധൂതാഖിലകലുഷചയോ
യാമിസർവ്വംവിഹായ.

ഭാവം — എനിക്ക സ്വർഗ്ഗലോകം എന്തിനാണ്? അതിൽനിന്ന ഇന്ദ്രനുംകൂടി, പുണ്യഫലം അവസാനിച്ചാൽ പതിച്ചുപോകുന്നു. സത്യാദിലോകങ്ങളും എനിക്കാവശ്യമില്ല. പ്രളയകാലത്തിൽ അതുകളും നശിക്കുന്നു. നാശമില്ലാത്തതും സ്വയംപ്രകാശിക്കുന്നതും, പുനരാവൃത്തിയില്ലാത്തതുമായ ലോകമേതാണ്? ആ ലോകത്തിലേക്കു (മോക്ഷപദം) ഞാനിതാ ബ്രഹ്മധ്യാനംകൊണ്ട പാപം മുഴുവൻ കളഞ്ഞു ശുദ്ധനായി ഗൃഹാദികളായ സകല വസ്തുക്കളെയും ഉപേക്ഷിച്ചുപോകുന്നു. (ഇതു ശിവോളി നാരായണൻനമ്പൂതിരി തന്റെ ചരമദശയിൽ [illegible] ചൊല്ലിയതാണ്. ഇതു ചൊല്ലിയതിനുടൻ അദ്ദേഹം മരിക്കയും ചെയ്തു.)

337\. വീരാഗ്രേസര! കൃഷ്ണരായ! ഭവതാ
കൃന്താരണ്യപ്രാന്തരേ
ത്രസ്താഃകേചനപാരസീകപതയോ
യാതാഃപുരീമാമതീം
ശിഷ്യന്തേതിഗുരൌമതെപതിസുരാ-
വൃന്തേതിശച്യാപുന-

839. വസനാശനമാത്രസമ്പദാ
ധനദാദപ്യധികായതേ ബുധഃ
യദിവേത്തിദശാക്ഷരാണിചേ-
ദുപദേഷ്ടുംശിതികണ്ഠമിച്ഛതി.

ഭാവം — വിദ്വാൻ, ഉടുക്കുവാനും ഉണ്ണുവാനും മാത്രമുള്ള സമ്പത്തു ഉണ്ടു എങ്കിലും, താൻ വൈശ്രവണനെക്കാൾ കേമനാണെന്നു നടിച്ചുകൊള്ളും. അവനു് ദശാക്ഷരംകൂടി അറിയാമെന്നു വന്നാൽ സർവ്വജ്ഞനായ ശിവനെക്കൂടി പഠിപ്പിക്കാൻ മോഹിച്ചുകൊള്ളും.

840. ഇന്ദ്രൻവഞ്ചീശനങ്ങിങ്ങമരഭൃതമിവാൻ
വെങ്കിടാദ്ര്യൻനിനച്ചാൽ
പിന്നെശ്രീപത്മനാഭൻസുരതരുസുരഭീ
പാർവ്വതീരാജ്ഞിസാക്ഷാൽ
വെള്ളാനപ്രൗഢരംഭാദിയവർകൾബുധ
ന്മാർക്കിങ്ങൊരേമില്ലാ
സ്വർഗ്ഗംഭൂലോകമത്രേപ്രഥമമതിനെ-
ക്കാൾവിശേഷംവിശേഷം.

(ഇരയിമ്മൻ തമ്പി 993-ൽ കഴിച്ച മുറജപത്തെ സംബന്ധിച്ചു തിരുവിതാംകൂർ മഹാരാജാവിനു സമർപ്പിച്ചതു)

841. ആബാല്യാധിഗമാന്മയൈവഗമിതഃ
കോടിംപരാമുന്നതാ-
മസ്മൽസങ്കഥനേനവഞ്ചിനൃപതിഃ
സന്ത്യജ്യമാംകെപ്യതി

ചൊല്ലാവല്ലല്ലലെൻചേതസിവളരുമഹോ
മല്ലബാണാരിജായേ
ചൊല്ലേറീടുന്നകല്ലേക്കുളുജലനാടവിൽ
പ്രോല്ലസിച്ചുള്ളതാമായേ.

---

ഏകദാരാമചന്ദ്രസ്യ ലാളയന്തീപദാംബുജം
ഝടിത്യുദ്ധൃത്യ ചിക്ഷേപ സീതാരത്നാംഗുലീയകം.

ഭാവം—സീതാദേവി ഒരിക്കൽ ശ്രീരാമദേവന്റെ കാൽ തലോടിക്കൊണ്ടിരിക്കുമ്പോൾ പെട്ടെന്നു രത്നമോതിരം ഊരി എറിഞ്ഞു. (മോതിരത്തിന്മേലുള്ള കല്ലു സ്ത്രീയാകയില്ലാ എന്നു ശങ്കിച്ചിട്ടാണിങ്ങിനെ ചെയ്തതു)

വസന്തനവമല്ലികാമുകുളപുഞ്ജവന്ദ്യാളകം
നിരന്തരമധിഷ്ഠിതംലകചാമീരമാരോപ്പിതം
സ്വരാജ്യമിഹബാലയാസഹപരസ്പരംലീലയാ
ജലോദന മുപാസ്മഹേജലജബാന്ധവസ്യോദയേ.

---

മരാളഗതിവിഭ്രമത്രുടിതകാഞ്ചികോശ്ശൃംഖിത—
പ്രതാപ്തകനകോജ്ജ്വലൽകലശതുല്യവക്ഷോജയാ
സ്മിതാഞ്ചിതമുഖാംബുജയാദയിതയാസമാരോപ്പിതം
ജലോദനമുപാസ്മഹേജലജബാന്ധവസ്യോദയേ.

മേൽകാണിച്ച രണ്ടു ശ്ലോകങ്ങളും 'ഉപാസ്മഹേ ജലജബാന്ധവസ്യോദയേ' എന്ന സമസ്യയുടെ പൂരണങ്ങളാണ്. വെള്ളച്ചോറുണ്ണുവാനുള്ള വട്ടം വിസ്തരിക്കുന്ന നിലയിലാണ് ഈ പൂരണങ്ങൾ).

ഭാവം — എടീ പാപി! നീ ഒരിക്കലും തൃപ്തയാകുന്നില്ലേ? പാപി തന്റെ അച്ഛനാണ്. എടീ മൊട്ടച്ചി! നീ അധികപ്രസംഗം പറയുന്നുവോ? തന്റെ അമ്മയും പെങ്ങളുമാണ് മൊട്ടച്ചികൾ. നീ മഠത്തിൽനിന്നു പുറത്തു പോ? ഇത് എന്റെ മഠമാണ് തന്റേതല്ല. അയ്യോ ദൈവമേ! എന്നെ ഇപ്പാപ്പിയന്നെ മരിപ്പിക്കുന്നേ. എന്നാൽ എന്റെ...ഒന്നു പോയി. (ഇതു ഒരു പരദേശബ്രാഹ്മണനും ഭാര്യയും തമ്മിലുള്ള കലഹം കണ്ടുനിന്ന ഒരു കവി ഉണ്ടാക്കിയതാണ്.)

854. യന്ത്രസംഹരസംഹരാസ്ത്രഭഗവൻ!

യക്ഷോപാധമയുക്തനാതോ
ബാലാംപ്രാപ്യസമാശ്രിതാസ്മിപുനര-
പ്യേഷാമമൈകാകിനീ
ത്വന്യേമാതൃഗൃഹേപ്രയാതുവലീം
കന്യേതികാമജ്വര-
ഗ്രസ്താകൃത്രിമമന്ത്രവാദിനിമയി
പ്രോവാചസാസുന്ദരീ.

ഭാവം — ഭഗവാനേ! അതിവേഗത്തിൽ യന്ത്രത്തെ (കുറുപ്പുകളായ ബന്ധനം) പിൻവലിക്കേണം. ഞാൻ ഒരു യക്ഷനാണ്. അറിവില്ലാത്ത ഈ ബാലികയെ പ്രാപിച്ചതാണ്. ഇനി ഇവൾ കഴിയുന്നുകിടക്കുന്ന ഇവളുടെ മാതൃഗൃഹത്തിൽവെച്ചു മറ്റാരും സഹായത്തിനില്ലാതെ ഏകാകിനിയായിട്ടു ഒരു ബലി തന്നാൽ ഞാൻ ഒഴിഞ്ഞുകൊള്ളാം. എന്നിങ്ങനെ കാമപീഡിതയായ ആ സുന്ദരി കൃത്രിമമന്ത്രവാദിയായ എന്നോടു പറഞ്ഞു.

855. മന്മഥന്റെതടിമുടിയൻ
നിർമ്മലതാരേശജടാധാരീമുടിയൻ

യേനശുക്ലീകൃതാഹംസാഃശുകാശ്ചഹരിതീകൃതാഃ
മയൂരാശ്ചിത്രിതായേനസനോവൃത്തിം വിധാസ്യതി.

ഭാവം— അരയന്നങ്ങളെ വെളുപ്പിച്ചവനും, തത്തകളെ പച്ചനിറമാക്കിയവനും, മയിലുകളെ നാനാവൎണ്ണങ്ങളാക്കിയവനും, ആയ ആ ഈശ്വരൻ എനിക്കും ജീവനവൃത്തിക്കായ വഴിയുണ്ടാക്കും.

യേനകേനപ്രകാരേണപ്രസിദ്ധഃ പുരുഷോഭവേൽ
ഘടംഭിത്വാപടംഛിത്വാമാതരം പ്രഹരന്നപി.

ഭാവം— കുടമുടച്ചിട്ടോ, വസ്ത്രം ചീന്തീട്ടോ, അമ്മയെ തല്ലീട്ടോ ഏതുവിധമെങ്കിലും പുരുഷൻ പ്രസിദ്ധനായിതീരണം.

863. നിരാനന്ദീസ്ഥാനിലാശൃംഗാന്യധരിതസുധാ
സന്തതാൎദ്രം മധൂൎമ്മ്യാ
സൌരഭ്യാകൃഷ്ടലോകം കനകസരസിജം
ഹന്തസാരാജഹംസീ
സാന്ദ്രയാൎദ്രഷ്ടമൈരാവസ്ഥയതികഥതേ
ക്ലിഷ്ടശോന്യാഃ ശരീര–
ത്രാണൈരപ്യുപാസപദേന്തകമൂലകവലയാ–
ത്ത്യാസപാനീത്യൃശിഞ്ഞും.

---

864. മൌലൌകിന്നമഹേശ! മാംനിനി! ജലം
കിംവക്ത്രമംഭോരുഹം
കാനീലാളകവേണികാമധുകരീ
കാഭ്രൂലതാവീചികാ

(സാമൂതിരിരാജാവു കൊച്ചിരാജ്യത്തെ ആക്രമിച്ചു മാപ്രാണം എന്ന പ്രദേശംവരെ പിടിച്ചടക്കിയപ്പോൾ കൊച്ചിരാജാവിന്റെ അപേക്ഷപ്രകാരം തിരുവിതാംകൂർ മഹാരാജാവു സാമൂതിരി രാജാവിനെഴുതി അയച്ച ശ്ലോകമാണിത്. അല്ലയോ എന്റെ പ്രാണസമനാം പ്രിയബന്ധുവായ മാനവിക്രമരാജാവേ! അങ്ങു മാപ്രാണമെന്ന പ്രദേശം വിട്ടു പോകണം. വീണ്ടും ശത്രുരാജികളോടുകൂടെ പ്രാണനെ വെടിയരുതേ എന്നർത്ഥം.)

367. മാടക്ഷമാരമണബാഹുബലാദിമപ്രാ
ണേയം സ്വമാപരവശേതി നശങ്കനീയാ
ഏകാകിനീ നിശിചരാലയമധ്യഗാപി
കിംരാമഭർത്തൃദയിതാദശകണ്ഠമാപ.

ഭാവം—കൊച്ചി മഹാരാജാവിന്റെ ബാഹുബലം, സംക്ഷയിച്ചുപോയെന്നു ഇവൾ അന്യാധീനയായി എന്നു അങ്ങു ശങ്കിക്കണ്ട. ഒറ്റയ്ക്കു രാക്ഷസരാജധാനിയിലകപ്പെട്ടിട്ടും സീത രാവണനെ പ്രാപിച്ചുവോ? (സാമൂതിരിരാജാവു തൃശ്ശൂർ പിടിച്ചടക്കിയശേഷം ബ്രഹ്മസ്വം മഠം വാദ്ധ്യാൻ നമ്പൂതിരി രാജപ്രതിനിധിയുടെ നിലയിൽ അദ്ദേഹത്തിനെഴുതി അയച്ച ശ്ലോകമാണിതു്).

പീതാംബരാകലിതചാരുപയോധരാഗ്രാ
ചന്ദ്രാധരാശശിമുഖീവികചോല്പലാക്ഷീ
സംഭോഗകേളിരസികാപഥികാന്തിരാത്രി
രാത്രിഃശനൈരുപഗതാവരവർണ്ണിനീവ.

(ഒരു സ്ത്രീയെപ്പോലെ രാത്രി വന്നു എന്നാണിതിന്റെ സാരം. ശ്ലേഷംകൊണ്ടു സാധാരണധർമ്മം സാധിച്ചിരിക്കുന്നു).

ഏകരോമാവലീനാളേദേഹജാതേസ്തനപങ്കജേ
തസ്യാമധോനിധിമാശങ്ക്യഖനന്തിനിശികാമുകാഃ.

(അത്ഥം സ്പഷ്ടം.)

അഴിഞ്ഞിട്ടോതമ്മിൽകലഹമൊതുക്കിട്ടോസകലവും
കൊഴിഞ്ഞിട്ടോപൂർവ്വാചരിതസുകൃതത്തിൻഫലഗണം
വഴിഞ്ഞിട്ടോവൈരംവിഷമവിശിഖന്നായ്നരബലി-
കഴിഞ്ഞിട്ടോനമ്മെത്തതണിതടമേറെത്താഴുകവാൻ.

---

ചിരത്തുസുഖിതേസർവ്വംദേവേൽസുഖമയംജഗൽ
ഉപാനൽഗൂഢപാദസ്യസർവ്വാചർമ്മാസ്തൃതേവഭൂഃ.

ഭാവം — മനസ്സിനു സുഖം വന്നാൽ ലോകം മുഴുവൻ സുഖമയമായി. ചെരിപ്പിട്ടു നടക്കുന്നവനു ഭൂമി മുഴുവൻ തോൽ വിരിച്ചിരിക്കുന്നതുപോലെ തന്നെ.

872. ഉത്സാഹബുദ്ധിവിനയോദ്യമശാസ്ത്രരാഗാഃ
പഞ്ചാന്തരാഃ പഠനസിദ്ധികരാന്നരാണാം
ആചാര്യപുസ്തകനിവാസസഹായവസ്ത്രാഃ
ബാഹ്യാശ്ചപഞ്ചപഠനേപരികല്പനീയാഃ.

ഭാവം — ഉത്സാഹം, ബുദ്ധി, വിനയം, ഉദ്യമം (?) ശാസ്ത്രപ്രതിപത്തി ഇങ്ങിനെ ആന്തരങ്ങളായിട്ട അഞ്ചും, ആചാര്യൻ, പുസ്തകം, നിവാസം സഹായം, വസ്ത്രം ഇങ്ങിനെ ബാഹ്യങ്ങളായിട്ട അഞ്ചുംകൂടി പത്തു സാമഗ്രികളാണ വിദ്യാഭ്യാസത്തിന്റെ സിദ്ധിയുണ്ടാക്കുന്നവ.

ടിയേയും അതിനാൽ പൂജിതയായ വിദ്യയേയും, അതിന്റെ പരിപാകംകൊണ്ടുണ്ടായ വിനയത്തെയും, വിനയത്തിനു കാഴ്ചൾ തട്ടുവോളമുണ്ടാവുന്ന ലജ്ജയേയും കനകങ്ങളെ ദുർബുദ്ധികളായ വേശ്യകളുടെ വീട്ടിൽ കളിക്കാനയയ്ക്കുന്നതുപോലെ ചാടിക്കളിക്കുന്നു. ശ്രുതാവിന്റെ കൗശലം ആശ്ചര്യംതന്നെ.

880. തിണ്ണംചെന്നിട്ടതിങ്കൽതെളിവിനൊടുതിളു-
ക്കുന്നപാലൊട്ടുപൊന്നിൻ-
കിണ്ണംകൊണ്ടമ്മകാണാതടവിലുടനുടൻ
മുക്കിമുക്കിപ്പതുങ്ങി
കണ്ണംപാർത്തങ്ങുനിന്നിട്ടുചൊടിയിണകൊ-
ണ്ടൂതിയൂതിക്കുടിക്കും
കണ്ണൻകല്യാണപൂർണ്ണൻകളതരകമല-
ക്കണ്ണനെൻകണ്ണിലാമോ?

881. ആഗമേദധതികസ്യനമോദം
വിപ്രയോഗസമയേ പുനരന്യഃ
ദുഃഖകാരണമുഭാവപിമന്യേ
ദുർജ്ജനഃസുജനഇത്യവിവേകഃ.

ഭാവം.—ചിലർ വരുമ്പോൾ ചിലർക്കു സന്തോഷമാവുന്നു. മറ്റു ചിലർക്കു പോകുമ്പോഴാണ് സന്തോഷം. ഈ വക ദുഃഖങ്ങൾക്കു കാരണം ദുർജ്ജനം സുജനം എന്നുള്ള അവിവേകമാണെന്നു ഞാൻ വിചാരിക്കുന്നു.

ബന്ധുസ്ത്രീഭൃത്യവർഗ്ഗസ്യബുദ്ധേഃസത്വസ്യചാത്മനഃ
ആപന്നികഷപാഷാണേനരോജാനാതിസാരതാം.

വിദ്വാന്മാർ അന്യോന്യമത്സരികളാണു്. ചന്ദ്രൻ കളങ്കമുണ്ടു്. കരിമ്പിനു കമ്പുകളുണ്ടു്. ലക്ഷ്മീദേവി മൂർഖന്മാരെ തിരയുന്ന വളാണു്. ബ്രഹ്മാവു ഗുണമുള്ളവർക്കെല്ലാം ഓരോ ദോഷങ്ങൾ കല്പിച്ചിട്ടുണ്ടു്.

ഘൃഷ്ടംഘൃഷ്ടംപുനരപിപുനശ്ചന്ദനംചാരുഗന്ധം
ദഗ്ധംദഗ്ധംപുനരപിപുനസ്താമ്രരൂപംസ്വരൂപം
ഛിന്നംഛിന്നംപുനരപിപുനസ്സ്വാദുമാനിക്ഷു
(കാണ്ഡഃ
പ്രാണാന്തേപിപ്രകൃതിവികൃതിർജ്ജായതേനോത്തമാ
(നാം

ഭാവം—എത്ര അരച്ചാലും ചന്ദനം പിന്നെയും സുഗന്ധമുള്ളതായിത്തന്നെ ഇരിക്കുന്നു. എത്രവട്ടം ഉരുക്കിയാലും സ്വർണ്ണം പിന്നെയും മാറ്റു കുറഞ്ഞതായി തീരുന്നില്ല. എത്ര നുറുക്കിയാലും കരിമ്പിൻതുണ്ടു പിന്നെയും മധുരമുള്ളതായിരിക്കുന്നു. ഉത്തമന്മാർ പ്രാണാവസാനകാലത്തിലും സ്വഭാവവ്യത്യാസം വരുന്നില്ല.

സ്വകീയാൻഡിംഭാൻമത്സ്യാഃ സ്വാപത്യാനിഫണ
(ധരാഃ
ബലാബലവ്യവസ്ഥേയംബലിനസ്സ്വൈകതോഭയാഃ.

ഭാവം—മത്സ്യങ്ങൾ ചെറിയ മത്സ്യങ്ങളെ തിന്നുന്നു, സർപ്പങ്ങൾ തന്റെ കുട്ടികളെയും ഭക്ഷിക്കുന്നു. ഇതു ബലാബലങ്ങളുടെ വ്യവസ്ഥയാണു്. യോഗ്യന്മാർ ഒന്നിനെയും ഭയപ്പെടേണ്ടതില്ല.

399. തന്വീ ചാരുപയോധരാ സുവദനാ
ശ്യാമാ മനോഹാരിണീ
നീതാ നിഷ്ഠുരണേന കേനചിദഹോ
ദേശാന്തരാളാഗതാ
ഉത്സംഗോചിതയാ തയാ രഹിതയാ
കിംജീവനാപേക്ഷയാ
ഭിക്ഷോ തദ്ദയിതാസ്തി കിം നഹി നഹി
പ്രാണപ്രിയാ കണ്ഡികാ.

ഭാവം ... (ഒരു ഭിക്ഷു ഭിക്ഷക്കായി ഒരു ഗൃഹത്തിൽ ചെന്ന സമയം അതിസുന്ദരിയായ ഒരു സ്ത്രീ ഭിക്ഷ കൊണ്ടുവന്നു കൊടുത്തു. ആ സമയം ഭിക്ഷു ചൊല്ലിയ ശ്ലോകമാണിത്. തൃതീയ പാദത്തിലെ കിംജീവനാപേക്ഷയാ എന്നുവരെ കേട്ടപ്പോൾ സ്ത്രീ ഭിക്ഷുവിന്ന് സുന്ദരിയായ ഭാര്യയുണ്ടായിരുന്നുവെന്നും അവളെ ആരോ മോഷ്ടിച്ചുവെന്നും ശങ്കിച്ചു ഭിക്ഷോ! തദ്ദയിതാസ്തി കിം? (അവളെപ്പോലെ ഭാര്യയുണ്ടോ) എന്നു ചോദിച്ചു. തന്വീചാരുപയോധരത്വാദിപദങ്ങൾ ഒരു സ്ത്രീയുടെ വിശേഷണങ്ങളായി കരുതാവുന്നതാകയാലാണ് മേൽപ്രകാരം ചോദിക്കുവാനിടയായത്. ഭിക്ഷു, നഹി നഹി പ്രാണപ്രിയാ കണ്ഡികാ (ഇല്ല, ഇല്ല എന്റെ പ്രാണസമയായ കണ്ഡിക=ഭിക്ഷാപാത്രം) എന്നു പറഞ്ഞവസാനിപ്പിച്ചു.)

400. അപ്പപ്പോൾ വതമെത്തല്പം സുഖമതും
പപ്പാതിപീതിപ്പെട്ട-
തെപ്പോഴും പരിചര്യ ചെയ്യുമവരു-
ന്നാപ്പത്നിമാരെച്ചിലർ.

കെല്പോടെ പ്രസവം വരുത്തു പരിലാ
ളിച്ചിട്ടുടൻ യൌവനം
പൊയ്പോകുമ്പോൾ വെടിഞ്ഞിടുന്നു മഹോ
കഷ്ടം നികൃഷ്ടം പരം.

---

ഗതപ്രായാ രാത്രിഃ കൃശതനു! ശശീ ശീര്യത ഇവ
പ്രദീപോയം നിദ്രാവശമുപഗതോ ഘൂർണ്ണത ഇവ
പ്രണാമാന്തോ മാനസ്ത്യജസി ന തഥാപി ക്രുധമഹോ
കുചപ്രത്യാസത്ത്യാ ഹൃദയമപി തേ ചണ്ഡി കഠിനം.

രാജാ — അല്ലയോ സുന്ദരി! രാത്രി കഴിയാറായി. ചന്ദ്രനും അസ്തമിക്കുന്നതിനു ഇതാ വിളക്ക് ഉറക്കം തൂങ്ങി വീഴുവാൻ പോകുന്നതുപോലെ മിന്നുന്നു. സാധാരണ സ്ത്രീകൾ ഭർത്താക്കന്മാർ നമസ്കരിക്കുന്നതുവരെ മാത്രമേ കോപിച്ചിരിക്കാറുള്ളൂ. അതു ചെയ്തിട്ടും നീ കോപത്തെ ഉപേക്ഷിക്കുന്നില്ല. അല്ലയോ കോപശീലേ! സ്തനങ്ങളുടെ മുട്ടുക നിമിത്തം നിന്റെ ഹൃദയവും കഠിനമായിരിക്കുന്നു. (കുപിതയായ നായികയെ പ്രസാദിപ്പിക്കുവാനായി നായകൻ പറയുന്നതാണിത്)

വ്യാളാശ്രിതാപി വികലാപി സകണ്ടകാപി
വക്രാപി പങ്കിലഭവാപി ദുരാസദാപി
ഗന്ധേന ബന്ധുരസി കേതകി! സർവ്വലോകേ-
രേകോ ഗുണഃ ഖലു നിഹന്തി സമസ്തദോഷാൻ.

രാജാ — നീ പറയുന്നതു ശരിയാണ്. ദോഷം നിനക്കില്ല. സർവ്വാംഗം കുറ്റ നിറഞ്ഞതാണ്. ഒരു ഗുണം വലുതുണ്ട്. ചുറ്റി നിറഞ്ഞ ദിക്കെങ്ങും നിന്റെ സൌരഭി. നിന്റെ അടുത്തു വര

ക്രമത്താലതിപ്പോൾ ചലത്തിച്ചതത്രി
പണ്ടത്തോളമേയുള്ളുവെന്നായിവന്നു.

---

406. ഗുണിനി ഗുണജ്ഞോ രമതേ
നാഗുണശീലസ്യ ഗുണിനി പരിതോഷഃ
അളിരേതി വനാൽ കമലം
നതുഭേകസ്ത്വേകവാസോപി.

ഭാവം — ഗുണമറിയുന്നവൻ ഗുണവാനിൽ സന്തോഷിക്കുന്നു. ഗുണമറിയാത്തവൻ ഗുണവാനെക്കുറിച്ചു സന്തോഷിക്കുന്നില്ല. കാട്ടിൽനിന്നു വണ്ടു താമരപ്പൂവിനെ അന്വേഷിച്ചുവരുന്നു. താമരപ്പൊയ്കയിൽ കിടക്കുന്ന തവള അതുകണ്ടു സന്തോഷിക്കുന്നില്ല.

407. ലാവണ്യാമൃതപൂരേ
ലോചനയുഗളം പ്രമാദതഃ പതിതം
ചേതോഗതമുദ്ധർത്തും
തദപി ച കുചസന്ധിസങ്കടേ മഗ്നം.

ഭാവം — കണ്ണു രണ്ടും മനസ്സില്ലായ്കയാൽ സൌന്ദര്യത്തൊഴുക്കിൽ വീണുപോയി. അതുകളെ ഉദ്ധരിക്കാൻ മനസ്സു പുറപ്പെട്ടു. അതും സ്തനങ്ങളുടെ ഇടുക്കിൽ പെട്ടു.

408. കാന്ത! ത്വദംഗപരിരംഭസുധാപയോധൌ
നാലം വിഹർത്തുമധുനാ മമ ഭാഗധേയം
തസ്മാദഹം കഠിനമാരശരേണവിദ്ധാ
സങ്കല്പസംഗമസുഖേന നയാമി കാലം.

ഭിഷും ചന്ദ്രൻ അഗ്നിയുമായിത്തീരും എന്ന മത്സ്യപുരാണത്തിൽ നിന്നു ധരിക്കാം)

421. ഉപഭോഗസ്തുരജന്യാ
ലോകേസാധാരണോഹിസകലാനാം
രജനീപതേ!രജന്യാ
സ്ത്വയിതുതപഃപതിതപഃഫലം.

ഭാവം — ഹേ ചന്ദ്ര! രജനിയുടെ ഉപഭോഗം ലോകത്തിലെല്ലാവർക്കുമുള്ളതാണ്. രജനിയെ അങ്ങു് അലങ്കരിക്കുന്നതു ഭർത്താവായതിന്റെ ഫലമാണ്. (വേശ്യയെ സകല ജനങ്ങളും ഉപഭോഗിക്കാറുണ്ട്. എങ്കിലും അവളെ അലങ്കരിക്കാനുള്ള അധികാരം അവളുടെ ഭർത്താവിനേ ഉള്ളൂ. അതു് അവളുടെ ഭർത്താവായതിന്റെ ഫലമാണല്ലോ. ഇതു നിലമ്പൂർ ശ്രീനാഥൻ തിരുമുല്പാടിന്റെയാണ്)

422. നികുംഭകുംഭോദരഗണാന്തരസ്ഥാ
ശിവാശ്രയാശക്തിധരോരുകീർത്തിഃ
വ്യപോഹയത്വാന്തരദോഷജാലം
യമംജരോഗായാസൃതിയദ്വികാരാൽ

ഭാവം — നികുംഭൻ കുംഭൻ മുതലായ ഭൂതഗണങ്ങളുടെ മദ്ധ്യത്തിലിരിക്കുന്നതും, ശിവനെ ആശ്രയിച്ചിട്ടുള്ളതും, ഉൽകൃഷ്ടയുമായ ശക്തി ആന്തരങ്ങളായ പാപങ്ങളെ നശിപ്പിക്കട്ടെ. ലോകം പാപംനിമിത്തം നരകത്തിൽ പതിക്കുന്നു. (നികുംഭകുംഭോദരഗണാന്തരസ്ഥ എന്നതിനു നാഗദന്തി, ത്രികോല്പക്കൊന്ന മുതലായ വിരേചനദ്രവ്യങ്ങളെ പ്രതിപാദിക്കുന്നതും നികുംഭകുംഭാദി എന്നു വൈദ്യശാസ്ത്രത്തിൽ പ്രസിദ്ധമായതുമായ ഗണത്തിന്റെ മദ്ധ്യത്തിലുള്ളതു് എന്നും ശിവാശ്രയാ എന്നതി

ജ്ഞാതുഃശ്രീയുവവഞ്ചിഭൂവലരിപോഃ
ശ്ലാഘൈവസമ്മാനനാ
സാരാസാരവിവേകശൂന്യതരുണീ
സംഭോഗസാമ്രാജ്യതഃ
സാരജ്ഞേന്ദുമുഖീവിലോകനസമുൽ-
കണ്ഠൈവയൂനാം മുദേ.

ഭാവം—അറിവില്ലാത്ത രാജാക്കന്മാർ കനകാഭിഷേകം ചെയ്യുന്നതിനെക്കാൾ വിദ്വാനായ തിരുവനന്തപുരത്തെ യുവരാജാവ് ശ്ലാഘിക്കുന്നതിനെയാണ് ഞാൻ വിലവെക്കുന്നത്. സാരാസാരങ്ങളുടെ വകതിരിവില്ലാത്ത സ്ത്രീകളോടുകൂടി സംയോഗം ചെയ്യുന്നതിനെക്കാൾ വിദുഷിയായ സുന്ദരിയെ കണ്ടാലുള്ള ഔൽസുക്യമാണു യുവജനങ്ങൾക്കു സന്തോഷകരമായിട്ടുള്ളൂ.

427. കസ്ത്വം?ശൂലീ,പ്രവിശഭിഷജം
വേശ്മവൈദ്യംനജാനേ
സ്ഥാണുർമ്മുഗ്ധേ! വദതിനതരു-
ന്നീലകണ്ഠഃ പ്രിയേഹം
കേകാമേകാംവദപശുപതി-
ർന്നൈവദൃഷ്ടേവിഷാണോ-
വിത്ഥംഗൌരീവചനസുജ്ഞഃ
പാതുമാം പാർവ്വതീശഃ .

ഭാവം—അങ്ങ് ആരാണ്? ശൂലിയാണ്. വയറ്റിൽ വേദനക്കാരനാണെങ്കിൽ വൈദ്യന്മാരുടെ വീട്ടിൽ പോയിക്കൊ

കൂജിതം ചതിമാനായായാഃ
ഹ്ഹ്ഹ്ഹ്ഹ്ഹ്ഹ്ഹ്ഹ്ഹ്ഹ്

ഭാവം—പ്രിയതമൻ കചഗ്രഹത്തോടുകൂടെ മുഖം പിടിച്ചുയർത്തി ചുംബിക്കുമ്പോൾ മാനവതിയായ നായികയുടെ ഹ്ഹ് എന്നുള്ള ശബ്ദം കൂജിതമായിത്തീരും.

488. അജ്യം ദുഗ്ദ്ധം സലിപ്തം ചിരതരമചരം
ക്ഷീരമദ്രാക്ഷമിക്ഷും
സാക്ഷാദ്ദ്രാക്ഷാമപക്ഷമധുരസമഗമം
പ്രാഗവിന്ദം മരന്ദം
മാചാരാ ചാരമമാദ്ധ്വീമധുരിമഗരിമാ
ശങ്കരാചാര്യവാചാ-
മാചാന്തോപാന്തികിന്നൈതലമമലസുധാ-
സാരസീ സാരസീമാ.

ഭാവം—നെയ്യ്, പാല്, മുന്തിരിങ്ങ, മദ്യം, തേൻ, വാഴപ്പഴം എന്നിവയെല്ലാം ഞാൻ സ്വാദുനോക്കീട്ടുണ്ട്. ശങ്കരാചാര്യരുടെ വാക്കിൻെറ മാധുര്യത്തോട് ഇവയൊന്നും കിടനില്ക്കുന്നതല്ല.

ദീഃപാവാതമയാണിതോ തന്വീസ്തനപടാന്തരേ
ദൃഷ്ട്വാത്തകുചസൌന്ദര്യം ശിരഃകമ്പയതേമുഖഃ

ഭാവം—ഈ സുന്ദരി കാററിനെ ഭയപ്പെട്ടു സ്തനപടം കൊണ്ടു മറച്ച വിളക്കു സ്തനസൌന്ദര്യം കണ്ടു പിന്നെയും പിന്നെയും തല കുലുക്കുന്നു.

ചൂടാസ്സിൽതുളസീദലം യമഭടന്മാരെപ്പൊഴുതുചൂടാസ്സുതം
പാടാസ്സിൽതിരുനാമമന്തകഭടന്മാരിതുപാടാസ്സുതം

ആസ്വാദ്യാംഭോജഗന്ധം സരസിനവകമലാം
ത്വാംചലാലോക്യബാലാം
ക്രൂരഃക്രോഞ്ചാരഘോഷൈരുപചിതതടിനീ-
മത്സ്യമണ്ഡൂകസംഘൈഃ.

ഭാവം — സൌരഭ്യംകൊണ്ടു ലോകങ്ങളെ വശീകരിക്കുന്ന ഹേ താമരപ്പൊയ്കേ! ഞാൻ സ്വല്പം പറയുന്നതു കേൾക്കുക. രാജഹംസങ്ങളാൽ ഉപഭോഗ്യയായും, അഭിനവകസുമയായും ബാലയായുമിരിക്കുന്ന നിന്റെ സമീപത്തിങ്കൽ നപുംസകന്മാരായ ചില മണ്ഡൂകങ്ങൾ കിടന്നു ലഹള കൂട്ടുന്നതു കണ്ടിട്ടു ഞാൻ അത്യന്തം ദുഃഖിക്കുന്നു. നിന്റെ വിരഹതാപംകൊണ്ടുകൂടി ഞാൻ അതുപോലെ ദുഃഖിക്കുന്നില്ല. (ഇതിന്റെ കവി തിരുവിതാംകൂർ മഹാരാജാക്കന്മാരിലൊരാളാണത്രെ. കമലിനി എന്ന സംബോധനം ഒരു രാജസ്ത്രീയെ ഉദ്ദേശിച്ചാണ്.)

468. സമ്യക് പ്രജാപാലനജാഗരൂകഃ
സർവ്വപ്രിയഃ ക്ഷുദ്രജനൈരധൃഷ്യഃ
ചതുർവ്വിധാമാത്യസമാകുലോ
ജയത്യസാവോദനഭൂമിപാലഃ.

ഭാവം — പ്രജകളെ വഴിപോലെ പാലിക്കുന്നവനും, എല്ലാവർക്കും ഇഷ്ടനായിരിക്കുന്നവനും ക്ഷുദ്രജനങ്ങൾക്കു കാണ്മാൻ കഴിയാത്തവനും ചതുർവ്വിധന്മാരായ മന്ത്രിമാരോടു സഹിതനും അനുകൂലനുമായ ഈ ഓദനനെ (ചോറ്) രാജാവു വിജയിക്കുന്നു. (ഇതു ചോറിനെ രാജാവായി രൂപണം ചെയ്തു ഒരു കവി ഉണ്ടാക്കീട്ടുള്ളതാണ്.)

ബന്ധൂകതിലകകാന്തിസ്ഫുരന്നീലാളകശ്രീ-
വ്യതികരിതമചിന്ത്യഫാലഭാഗോദരേഷു

തിമിരനികരസന്ധ്യാരാഗസമ്പർക്കകാന്താ-
മമൃതകിരണലേഖാമാക്ഷിപത്യാത്മഭാസാ.

ഭാവം— കനകപ്പൂവോടും താമരക്കുരുന്നോടുംകൂടിയ നിന്റെ പാദപല്ലവങ്ങൾ ഇരുളോടിടകലർന്ന അന്തിച്ചുവപ്പോടുകൂടിയ ചന്ദ്രലേഖയെ തിരസ്കരിക്കുന്നു.

460. കാല്ക്കുള്ളമുള്ളുകളെ നിനച്ചുപിലാവിനോട
വായ്ക്കുന്നവൈരമൊടെതിർക്കരുതാരുമേനീ
കയ്യൊണ്ടിടാവുധർപഴിച്ചീടുമാശുനിന്നെ
വായ്ക്കൊണ്ടു ലോകർമദമത്തതമാവുമല്ലോ.

---

461. ആയാതേഷ്വതിഥൌരോദിതോയദിവേ-
ശ്മസ്വാന്യകാർശ്ചതപരഃ
വ്യാജസ്ഥേ മുഖമാവിധന്നുദയഃ
സംക്രോശവാദീതരഃ
അന്തർവ്യസ്ഥനിവാസമിച്ഛതിസദാ
വ്യാജേനയോവ്യാധിതഃ
ഭൃത്യാനാമപരാധജല്പനപര-
സ്തന്മന്ദിരം നവ്രജേൽ.

ഭാവം— അതിഥി, ഗൃഹത്തിൽ ചെന്നാൽ ഒളിച്ചിരിക്കുക, വെളിക്ക് കണ്ടാൽ എനിക്കല്പം സുഖക്കേടാണെന്നു പറയുക, ഉള്ളിൽ രസമില്ലാതെ പുറമെ കണ്ണുരുട്ടി ചിരിക്കുക, ശ്രദ്ധയും പറയുക, ദീനമാണെന്നു നടിച്ചു അകത്തു ചെന്നു കിടക്കുക, വാല്യക്കാരെ കുറ്റം പറയുക ഇതെല്ലാം ചെയ്യുന്നവന്റെ വീട്ടിൽ ഭക്ഷണത്തിനു പോകരുത്.

ഭാവം — പണ്ടു കവികളെ കണക്കാക്കുമ്പോൾ കാളിദാസൻ എന്നു ചെറുവിരലിലെണ്ണ കഴിഞ്ഞു. അദ്ദേഹത്തോടു കിടയായ മറ്റൊരു കവിയെ ഇതുവരെ കാണായ്കയാൽ അനാമിക (മോതിരവിരൽ) സാൎത്ഥകനാമധേയയായിത്തന്നെ ഇരിക്കുന്നു. (അനാമിക=നാമമില്ലാത്തത്).

472. കേചിദ്വദന്ത്യമൃതമസ്തിപുരേസുരാണാ-
മന്യേ വദന്തി വനിതാധരപല്ലവേഷു
ബ്രൂമോ വയം സകലലോകഹിതാനുകാരി-
താംബൂലപൂഗശതസംയുതധൂമപത്രേ.

ഭാവം — ചിലർ ദേവലോകത്താണ് അമൃതിരിക്കുന്നതെന്നു പറയുന്നു. വേറെ ചിലർ സുന്ദരികളുടെ അധരപല്ലവങ്ങളിലാണെന്നും പറയുന്നുണ്ട്. എല്ലാവൎക്കും ഹിതകാരിയും വെറ്റില, അടയ്ക്ക, നൂറ് ഇവകളോടുകൂടിയതുമായ പുകയിലയിൽ അമൃതിരിക്കുന്നു എന്നാണ് ഞങ്ങൾ പറയുന്നത്.

473. ക്ഷപാഃ ക്ഷാമീകൃത്യ പ്രസഭമപഹൃ-
ത്യാംബു സരിതാം
പ്രതാപ്യോർവീം കൃത്സ്നാം തരുഗഹനമു-
ച്ഛോഷ്യ സകലം
ക്വ സമ്പ്രത്യുഷ്ണാംശുർഗ്ഗത ഇതി സമ-
ന്വേഷണപരാ-
സ്തടിദ്ദീപാലോകൈർദിശി ദിശി ചര-
ന്തീഹ ജലദാഃ.

ഭാവം — രാത്രികളെ ക്ഷീണിപ്പിച്ചും, നദികളിലെ വെള്ളം കവൎന്നും, ഭൂമിയെ തപിപ്പിച്ചും, കാട്ടിലെ മരങ്ങളെ ഉണ

ന്നാഥനിന്പദമാശ്രയിക്കിലവനിൽ
ചേതനഭാഗ്യംശിവേ!

---

വിത്താർത്ഥിനീ,വിശരണാ,വിപരിച്ഛദാർത്താ,
തീർത്ഥോപമാ,പരവശാ,പരിഹാസപാത്രി
നിത്യപ്രസൂ,രമധൃതാ,സ്ഥവിരയാവിരൂപാ
ഏതാദൃശപ്രണയിനാംപരിവർജ്ജനീയാഃ.

ഭാവം—പണം തട്ടിപ്പറിക്കുന്നവർ, വീടില്ലാത്തവർ, വീട്ടുസാമാനങ്ങളൊന്നുമില്ലാത്തവർ, ദീനമുള്ളവർ, തീർത്ഥജലംപോലെ എല്ലാവർക്കും ഗമ്യയായിട്ടുള്ളവർ, അന്യന്റെ അധീനയായിരിക്കുന്നവർ, ആണിന്റെ ചേലുള്ളവർ, കണ്ടാൽ നന്നല്ലാത്തവർ, തന്നെക്കാൾ വയസ്സേറുന്നവർ ഇങ്ങിനെ പല വിധത്തിലുള്ള സ്ത്രീകളെ കാമികൾ വർജ്ജിക്കേണ്ടതാണ്.

477. ശാന്തിദ്വിജഃപ്രകടയന്നപിദീപശാന്തിം
മദ്ധ്വാജ്യപായസസൂപൈർജ്ജഠരാഗ്നിശാന്തിം
തദ്ഭൃത്യബാലവനിതാമദനാഗ്നിശാന്തിം
കാലക്രമേണപരമേശ്വരശക്തിശാന്തിം.

(ഇതു ക്ഷേത്രങ്ങളിലെ ശാന്തിക്കാ(പൂജ ചെയ്യുന്നവർ)രെ കുറിച്ചുള്ള ശകാരമാണ്. ശാന്തിക്കാർ, വിളക്കു കെടുക്കുക, നിവേദ്യസാധനങ്ങളെ മോഷ്ടിച്ചുതിന്നുക, സ്ത്രീകളെ വ്യഭിചരിക്കാൻ നടക്കുക മുതലായ പ്രവൃത്തികളെക്കൊണ്ട കാലക്രമേണ ദേവന്റെ ചൈതന്യം തീരെ ഇല്ലാതാക്കുന്നു എന്നാണിതിന്റെ സാരം)·

എന്നാലാവിധിയെത്തൊഴാമവനഹോ
കർമ്മാനുഗൻ കർമ്മമെ-
ന്തെന്നാലുമുള്ളാത്ത യന്താമാകമതിനാ-
ലെന്നെ ഭജിക്കുന്നു ഞാൻ.

---

196. വിശാലം ശാല്മല്യാനയനസുഭഗം
വീക്ഷ്യകുസുമം
ശുകസ്യാസീൽബുദ്ധിഃ കുസുമസദൃശം
തൽഫലമിതി
പുനഃപ്രാപ്തേകാലേഫലമപിചതദ്ദൈ-
വാൽപതിതന്തം
വിപാകേതൂലോന്തഃ സ്വപദിമരുതാ
സോപ്യപഹൃതഃ.

ഭാവം — പൂളയുടെ സൌന്ദര്യമേറിയ പൂവു കണ്ടിട്ട്, ... പൂപോലെ ഇതിനു നല്ല കായയുമുണ്ടാവുമെന്നു തത്തയ്ക്കു തോന്നി. പിന്നെ കാലം വന്നപ്പോൾ കായുമൂത്തു പൊട്ടി അകത്തുള്ളതായിരുന്ന പഞ്ഞി മുഴുവൻ കാററത്തു പാറിപ്പോകയും ചെയ്തു.

197. സപ്രേമദാനൈർമ്മധുരൈശ്ചചോക്തിഃ
സംരക്ഷിതവ്യാഃ സതതം യുവത്യഃ
അരക്ഷിതാഹ്യാത്മപതിത്രിവർഗ്ഗ-
നാശംകരോത്യന്യജനാനുരാഗാൽ.

ഭാവം — പ്രേമസൂചകങ്ങളായ വസ്ത്രാഭരണാദികളെ ദാനം കൊടുക്കുക, നല്ലവാക്കു പറയുക മുതലായതുകളെക്കൊണ്ടു യുവസ്ത്രീകളെ എപ്പോഴും രക്ഷിക്കേണ്ടതാണ്. ഇങ്ങിനെ രക്ഷിക്കാതിരുന്നാൽ അവർ അന്യജനങ്ങളിൽ അനുരാഗമുള്ളവ

ാരായി തീൎന്നിട്ടു് സ്വപക്ഷത്തിൻറെ ധൎമ്മാൎത്ഥകാമങ്ങളെ നശിപ്പിക്കും.

ഫലം ധൎമ്മസ്യ വിഭവോ വിഭവസ്യ ഫലം സുഖം
സുഖമൂലാ നിതംബിന്യസ്താ വിനാ താഭ്യഃ കുതഃ സുഖം.

ഭാവം — ധൎമ്മത്തിൻറെ ഫലം സമ്പത്താകുന്നു. സമ്പത്തിൻറെ ഫലമാകുന്നു സുഖം. സുഖത്തിൻറെ കാരണങ്ങൾ സ്ത്രീകളാകുന്നു. അവരോടുകൂടാതെ സുഖമെവിടെ? (സുഖമാൎഗ്ഗങ്ങളിൽ സ്ത്രീകൾക്കു പ്രാധാന്യം കൂടുമെന്നു സാരം.)

499. അവിനയമപനയ വിഷ്ണോ!
ദമയ മനഃ ശമയ വിഷയമൃഗതൃഷ്ണാം
ഭൂതദയാം വിസ്താരയ
താരയ സംസാരസാഗരതഃ.

(ഭാവം — ഹേ മഹാവിഷ്ണോ! അവിടുന്നു എൻറെ അവിനയത്തെ നീക്കിക്കളയുകയും മനസ്സിനെ ബന്ധിക്കുകയും വിഷയതൃഷ്ണയെ ശമിപ്പിക്കുകയും ഭൂതദയയെ വൎദ്ധിപ്പിക്കുകയും സംസാരസമുദ്രത്തെ കടത്തിവിടുകയും ചെയ്യേണമേ.)

500. താരുണ്യാരംഭരംഗത്തൊടുമതിപൃഥുകാ-
മിത്ര്യബിംബത്തിനൊക്കാ-
ളാരുണ്യം തേടുമംഗത്തൊടുമുലകലിയും
മന്ദഹാസങ്ങളോടും
കാരുണ്യക്കുത്തരങ്ങാകിന കടമിഴിയാൽ
കോഴവിട്ടുഴമേഴും
പാരെന്നിക്കാത്തുപോരും പശുപതിപകുതി-
ദ്ദേഹമേ! ദേഹിസൌഖ്യം.

ശുഭമസ്തു

---

